## ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ
## കബർ തുറക്കലും കാനോനിക പരിശോധനയും
## 2014June 23









# ക്രൈസ്തവ കാഹളം

## ഇതളുകളിൽ

ജൂലൈ
2014
വാല്യം. 75 ലക്കം 7






# പവർ ഹൗസ്

മൂലമറ്റത്തെ പവർ ഹൗസിൽ നിന്നും വൈദ്യുതി വിതരണം നിലച്ചാൽ കേരളം ഇരുട്ടിലാകും. ഓരോ ദിവസവും നമ്മുടെ നാട് ജീവിക്കുന്നത് ഈ പവർ ഹൗസിൽ നിന്നും ഒഴുകുന്ന വൈദ്യുതി വഴിയാണ്. ഇതുപോലെ ദൈവത്തിൽ നിന്ന് നമ്മളിലേക്ക് പ്രവഹിക്കുന്ന ഊർജ്ജത്തിന് കണക്കില്ല. മലങ്കര സുറിയാനി കത്തോലിക്കാ സഭാമക്കളായ നമ്മെ സംബന്ധിച്ച് നമ്മുടെ സഭാജീവിതത്തിന്റെ ഊർജ്ജസ്രോതസ്സാണ് പട്ടം സെന്റ് മേരീസ് കത്തിഡ്രലിൽ സ്ഥിതി ചെയ്യുന്ന പുണ്യപിതാക്കന്മാരുടെ കബറിടങ്ങൾ. പ്രത്യേകിച്ച് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം. വർഷം തോറും ഈ കബറിടത്തിൽ എത്തിച്ചേരുന്നവരുടെ എണ്ണം ഗണ്യമായി വർദ്ധിച്ചിരിക്കുന്നു. ദീർഘദൂരം നടന്ന് പദയാത്രയായി ഈ കബറിടത്തിൽ എത്തിച്ചേർന്ന് പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിക്കുന്നവരുടെ എണ്ണം എത്രയോ അധികമാണ്. പുണ്യപിതാവും ദൈവദാസനുമായ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം നമുക്ക് നമ്മുടെ സഭാജീവിതത്തിൽ കൂടുതൽ കരുത്ത് പകരുന്നു. ഈ കബറിടത്തിന് എന്ത് സന്ദേശമാണ് നമുക്ക് നൽകാനുള്ളത്. കലഹങ്ങളും വ്യവഹാരങ്ങളും മാത്രം കൈമുതലായിരുന്ന ഒരു സഭയിലാണ് മാർ ഈവാനിയോസ് പിതാവ് ജനിച്ചു വളർന്നത്. പ്രേഷിത ചൈതന്യത്തിൽ ഒരു യഥാർത്ഥ ക്രിസ്തു ശിഷ്യനാകുവാൻ ആഗ്രഹിച്ച വ്യക്തിയായിരുന്നു. അഭിവന്ദ്യ പിതാവ്. തന്റെ പഠനവും പ്രാർത്ഥനയും ബോധ്യങ്ങളും പിതാവിനെ നയിച്ചത് കത്തോലിക്കാ സഭയുമായിട്ടുള്ള ബന്ധത്തിലേക്കാണ്. സാർവ്വത്രിക സഭാകൂട്ടായ്മയിലൂടെ മാത്രമേ മലങ്കരയിലെ സഭയിൽ സമാധാനം സ്ഥാപിക്കുവാൻ കഴിയൂ. ആ തീരുമാനവുമായി മുന്നോട്ട് പോയപ്പോൾ പിതാവിന് അനുഭവിക്കേണ്ടി വന്ന ക്ലേശങ്ങൾ വളരെ വലുതായിരുന്നു. ഒറ്റപ്പെടലും അവഗണനയും എവിടെയും നേരിടേണ്ടി വന്നു. എന്നാൽ പ്രാർത്ഥനയിലും ആഴമായ ദൈവാശ്രയ ബോധത്തിലും ജീവിച്ച പിതാവിന് പ്രതിബന്ധങ്ങളെല്ലാം കൂടുതൽ മുന്നോട്ടുപോകുവാനുള്ള കരുത്താണ് നൽകിയത്. ഇല്ലായ്മയിൽ നിന്നും ഒരു സഭയെ കെട്ടിപ്പടുക്കുവാൻ സർവ്വശക്തനായ ദൈവം പുണ്യപിതാവായ മാർ ഈവാനിയോസിനെ ഉപകരണമാക്കി. പിതാവിന്റെ വിശുദ്ധിയുടെ അടയാളമാണ് ഇന്ന് നാം കാണുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭ. തലസ്ഥാന നഗരിയിൽ, ശൂന്യതയിൽ പിതാവ് കെട്ടിപ്പടുത്ത സഭയും സംവിധാനങ്ങളും പിതാവിന്റെ വിശുദ്ധിയുടെ നേർക്കാഴ്ച്ചകളാണ്. ഈ കബറിടം നമുക്ക് തരുന്ന പ്രത്യാശയുടെ വലിപ്പം നാം ഇനിയും തിരിച്ചറിയേണ്ടിയിരിക്കുന്നു. സാർവ്വത്രിക സഭാകൂട്ടായ്മയിൽ പുണ്യപിതാവ് നമ്മെ പ്രവേശിപ്പിച്ചു. കൂനൻ കുരിശിൽ കെട്ടിയ ആലാത്തുകൾ ഈ പിതാവ് പൊട്ടിച്ചെറിഞ്ഞു. ഇന്ന് നാം സ്വയാധികാരമുള്ള, സാർവ്വത്രിക സഭാ കൂട്ടായ്മയിലുള്ള ഒരു സഭയായി വളർന്നിരിക്കുന്നു. ഇനിയും നമ്മെ ഏറെ വളർത്തുവാൻ ഈ കബറിടത്തിനു കഴിയും. അതിനുള്ള ഊർജം ഈ പവർ ഹൗസിലുണ്ട്.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# പുണ്യമാസം

ജൂലൈ മാസം നമുക്ക് പുണ്യത്തിന്റെ മാസമാണ്. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരയിലെ ക്രൈസ്തവ സമൂഹത്തിന് ഏറെ അനുഗ്രഹ ദായകമായ മാസം. നമ്മുടെ പിതാവായ മാർതോമ്മാ ശ്ലീഹായുടെ ദുക്റോനോ തിരുനാൾ ജൂലൈ മാസം മൂന്നിനാണ്. നമ്മെ ക്രിസ്തീയ വിശ്വാസത്തിലേക്ക് കൂട്ടിക്കൊണ്ടു വരാൻ ദൈവത്താൽ അയയ്ക്കപ്പെട്ട അപ്പോസ്തോലനായിരുന്നു വി. തോമ്മാശ്ലീഹാ. ആ അപ്പോസ്തോലിക പൈതൃകത്തിന്റെ പിൻതലമുറക്കാർ എന്ന നിലയിൽ ഈ നാടിന്റെ നന്മയിലും വളർച്ചയിലും നമ്മുടേതായ പങ്കുവഹിച്ചുകൊണ്ട് ഇവിടെ ക്രൈസ്തവ സാക്ഷ്യം നൽകി തെരഞ്ഞെടുക്കപ്പെട്ട ജനമായി വളരുവാൻ നമുക്ക് കഴിയണം.

ജൂലൈ 1 മുതൽ 15 വരെ മലങ്കര സുറിയാനി കത്തോലിക്കാ സഭാമക്കളായ നമ്മെ സംബന്ധിച്ച് അനുഗ്രഹത്തിന്റെ പുണ്യദിനങ്ങളാണ്. നമ്മുടെ വത്സലപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മപ്പെരുന്നാൾ ജൂലൈ 15-ന് നടക്കുകയാണ്. നോമ്പ് നോക്കി പ്രാർത്ഥിച്ച് പുണ്യപിതാവിന്റെ കബറിടത്തിൽ എത്തിച്ച് അനുഗ്രഹം പ്രാപിക്കുവാൻ മലങ്കരയുടെ നാനാഭാഗത്തു നിന്നും ആയിരക്കണക്കിന് വിശ്വാസികളാണ് എത്തുന്നത്. ദൈവാനുഗ്രഹത്താൽ പുണ്യപിതാവിന്റെ കബറിടം തുറന്ന് പരിശോധിക്കുന്നതിനും ഭൗതികശേഷിപ്പ് കണ്ട് അനുഗ്രഹം പ്രാപിക്കുന്നതിനും നമുക്ക് സാധിച്ചു. ദൈവദാസന്റെ നാമകരണ നടപടികളുടെ പ്രാദേശികതലത്തിൽ നടന്ന അന്വേഷണങ്ങളുടെ സമാപനമായിട്ടാണ് തിരുസിംഹാസനത്തിന്റെ അംഗീകാരത്തോടെ കബറിടം തുറന്നത്. നാടിന്റെ നാനാഭാഗത്തു നിന്നും ആയിരക്കണക്കിന് ജനമാണ് ശുശ്രൂഷകളിൽ വന്ന് സംബന്ധിച്ചത്.

പ്രിയമുള്ളവരെ, തുടർന്ന് വരുന്ന കാലയളവ് പുണ്യപിതാവിന്റെ ജീവിതശുദ്ധി കൂടുതൽ അറിയുവാനും അനുഭവിക്കുവാനും ഏവരും ശ്രദ്ധിക്കണം. നമ്മുടെ അനേകം മക്കൾക്ക് പിതാവിന്റെ മദ്ധ്യസ്ഥതയിൽ അനുഗ്രഹം ലഭിച്ചതായി സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ഉറച്ച വിശ്വാസത്തോടും സ്നേഹത്തോടും പ്രത്യാശയോടും സഭാമക്കളെല്ലാവരും പിതാവിന്റെ മാദ്ധ്യസ്ഥം അപേക്ഷിച്ച് പ്രാർത്ഥിക്കുവാൻ ഞാൻ പ്രത്യേകം ഓർമ്മിപ്പിക്കുന്നു. നമ്മുടെ കാലഘട്ടത്തിൽ പിതാവിനെ ഒരു വിശുദ്ധനായി പ്രഖ്യാപിച്ചു കാണുവാൻ എല്ലാവരും തീവ്രമായി പ്രാർത്ഥിക്കണം.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാക്കുന്നതിനും സാർവ്വത്രിക സഭയ്ക്ക് പൊതുവെയും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനായി നമുക്ക് തീക്ഷ്ണമായി ദൈവസന്നിധിയിൽ പ്രാർത്ഥിക്കാം. അതിനായി ഏവരേയും ഞാൻ ആഹ്വാനം ചെയ്യുന്നു. ദൈവം നമ്മെ സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ പിതാവ്,



✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

വിശേഷം

# കബറിടം തുറന്നു; പട്ടം ജനസാഗരമായി



മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ശില്പിയും തിരുവനന്തപുരം അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തയുമായിരുന്ന ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ നാമകരണ നടപടികളുടെ ഭാഗമായി പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ സ്ഥിതിചെയ്യുന്ന അദ്ദേഹത്തിന്റെ കബറിടം തുറന്ന് കാനോനിക പരിശോധന നടത്തി. രാവിലെ മുതൽതന്നെ വിവിധ സ്ഥലങ്ങളിൽ നിന്ന് വിശ്വാസികളുടെ ചെറുസംഘങ്ങൾ വന്നു തുടങ്ങിയിരുന്നു. നിശ്ചയിച്ചതിൽനിന്നും ഒരു മണിക്കൂർ നേരത്തെ പരിശോധനാ നടപടികൾ പൂർത്തിയാക്കി ഭൗതികശേഷിപ്പ് അംശവസ്ത്രങ്ങളിൽ പൊതിഞ്ഞ് പ്രത്യേകപേടകത്തിലാക്കി കത്തീഡ്രൽ ദൈവാലയത്തിലേക്ക് സംവഹിക്കുമ്പോൾ സെന്റ് മേരീസ് അങ്കണം മുഴുവൻ വിശ്വാസികളെ കൊണ്ടു നിറഞ്ഞിരുന്നു. മണിക്കൂറുകൾ ക്യൂവിൽനിന്ന് ഭൗതികശേഷിപ്പ് ദർശിക്കുവാനായി ആയിരങ്ങളാണ് എത്തിച്ചേർന്നത്. ഭൗതികശേഷിപ്പ് പൊതുദർശനത്തിന് വച്ച നിമിഷം മുതൽ കത്തീഡ്രൽ അങ്കണം പ്രാർത്ഥനാ മുഖരിതമായി. ഗീതങ്ങളും സങ്കീർത്തനങ്ങളുമായി ഗായകസംഘം പ്രാർത്ഥനാശുശ്രൂഷകൾ നടത്തിയപ്പോൾ വിശ്വാസസമൂഹം അതേറ്റുപാടികൊണ്ട് അച്ചടക്കത്തോടെ പുണ്യപിതാവിന്റെ ഭൗതികശേഷിപ്പ് ദർശിച്ച് സായൂജ്യമടയുവാൻ കാത്തുനിന്നു. സഭയിലെ മെത്രാപ്പോലിത്താമാരായിരുന്നു ഭൗതീകശേഷിപ്പ് അടങ്ങിയ പേടകം ദൈവാലയത്തിലേക്കും തിരികെ കബറിങ്കലേക്കും സംവഹിച്ചത്. ബഥനി ആശ്രമ അദ്ധ്യക്ഷൻ റവ. ഡോ. മരിയദാസ് ഒ.ഐ.സി. മുൻപിൽ കുരിശുമായി നീങ്ങി.

രാവിലെ മേജർ ആർച്ച്ബിഷപ്പ് മാർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്ന സമൂഹബലിയിൽ ആർച്ച്ബിഷപ്പ് തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ ഗീവർഗീസ് മാർ ദിവന്നാസിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ഏബ്രഹാം മാർ യൂലിയോസ്, വിൻസെന്റ് മാർ പൗലോസ്, തോമസ് മാർ യൗസേബിയൂസ്, ജേക്കബ് മാർ ബർണബാസ്, തോമസ് മാർ അന്തോണിയോസ്, സാമുവൽ മാർ ഐറേനിയോസ്, ഫിലിപ്പോസ് മാർ സ്റ്റേഫാനോസ് എന്നിവരും നിരവധി വൈദികരും സഹകർമ്മികരായിരുന്നു. കബറിടത്തിൽ നടന്ന പ്രാരംഭ ശുശ്രൂഷകളിലും സമാപനശുശ്രൂഷകളിലും ആർച്ച്ബിഷപ്പ് ഡോ. സൂസൈപാക്യം സന്നിഹിതനായിരുന്നു. ആമുഖപ്രാർത്ഥനയ്ക്കുശേഷം നാമകരണനടപടികളുമായി ബന്ധപ്പെട്ട വിവിധ രേഖകൾ ബിഷപ്പുമാരായ തോമസ് മാർ അന്തോണിയോസ്, സാമുവൽ മാർ ഐറേനിയോസ്, റവ. ഗീവർഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്ക്കോപ്പ, മോൺ. മാത്യു മനക്കരകാവിൽ, റവ. ഫാ. കോശി ചിറക്കരോട്ട്, റവ. സിസ്റ്റർ സാന്ദ്ര എന്നിവർ പരസ്യമായി വായിച്ചു. തുടർന്ന് 21 അംഗങ്ങളുടെ വിദഗ്ധസമിതി കർദിനാളിന്റെ മുമ്പാകെ സത്യപ്രതിജ്ഞ ചെയ്തു. റവ. ഡോ. മൈക്കിൾ വട്ടപ്പലം, റവ ഡോ സാജു അഗസ്റ്റിൻ എന്നീ കാനൻ നിയമ വിദഗ്ധർ, ഡോ. ജോർജ് ആൻഡ്രൂസ്, ഡോ. നെൽസൺ ചാണ്ടി, ഡോ. ഏബ്രഹാം വർഗീസ് വട്ടശ്ശേരിൽ, ഡോ. സി. അതുല്യ, ഡോ. സി. ആൻസലറ്റ്, ഡോ. ദീപ്തി ആൻ മാത്യൂസ് എന്നീ ഡോക്ടർമാരടങ്ങിയ സംഘം, ആർക്കിടെക്റ്റ് കെ.ജെ. പീറ്റർ തുടങ്ങിയവരടങ്ങിയ സംഘമായിരുന്നു സത്യപ്രതിജ്ഞ ചെയ്ത് കബർ തുറക്കുവാൻ നേതൃത്വം നൽകിയത്. റവ. ഡോ. കുര്യാക്കോസ് തടത്തിൽ ശുശ്രൂഷകളുടെ ക്രമീകരണത്തിന് നേതൃത്വം നൽകി. റവ. ഡോ. ഐസക് പറപ്പള്ളിലിന്റെ നേതൃത്വത്തിലുള്ള ഗായകസംഘം ശുശ്രൂഷകൾക്ക് നേതൃത്വം നൽകി. റവ.ഡോ. ജോൺ കൊച്ചു തുണ്ടിൽ കബർ ചാപ്പലിലും റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ ദൈവാലയത്തിലും പ്രാർത്ഥനാ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി.

വൈകിട്ട് 5-ന് ഭൗതികശേഷിപ്പ് കബറിൽ അടക്കം ചെയ്തു. കാതോലിക്കാബാവായും മറ്റു മെത്രാപ്പോലിത്താമാരും ശുശ്രൂഷകളിൽ സംബന്ധിച്ചു. മുഖ്യമന്ത്രി ഉമ്മൻചാണ്ടി, നിയമസഭാ സ്പീക്കർ ജി. കാർത്തികേയൻ, ഡെപ്യൂട്ടി സ്പീക്കർ എൻ. ശക്തൻ, മന്ത്രിമാരായ കെ.സി. ജോസഫ്, പി.ജെ. ജോസഫ്, വി. എസ്. ശിവകുമാർ, അനൂപ് ജേക്കബ്, എം.എൽ.എ.മാരായ കെ. മുരളീധരൻ, മോൻസ് ജോസഫ്, വി. ശിവൻകുട്ടി, പാലോട് രവി, എം. എ. വാഹിദ്, ആർ. സെൽവരാജ്, മേയർ അഡ്വ. കെ. ചന്ദ്രിക എന്നിവരും ഭൗതികശേഷിപ്പ് സന്ദർശിച്ചു.



കവർസ്റ്റോറി

# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധപദ നാമകരണത്തിൽ വിശ്വാസികളുടെ പങ്ക്

**ബിഷപ്പ് തോമസ് മാർ അന്തോണിയോസ് ഒ.ഐ.സി.**

വിശുദ്ധ നാമകരണ നടപടികളുടെ പോസ്റ്റുലേറ്റർ



**മുഖവുര**

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണ നടപടികളുടെ ഭാഗമായി അദ്ദേഹത്തിന്റെ കബർ തുറന്ന് ഭൗതിക അവശിഷ്ടങ്ങൾ ജൂൺ 23-ന് പരിശോധിക്കുകയാണ്. തുടർന്ന് ദൈവദാസന്റെ 62-ാം ഓർമപ്പെരുന്നാളിനായി നമ്മൾ ഒരുങ്ങുകയാണ്. ഈ അവസരത്തിൽ ദൈവദാസന്റെ വിശുദ്ധപദ നാമകരണത്തിൽ വിശ്വാസസമൂഹത്തിന്റെ പങ്ക് എന്ന വിഷയം ആസ്പദമാക്കി ഏതാനും ചിന്തകൾ പങ്കുവയ്ക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം. വിശാലമായ അർത്ഥത്തിൽ നാമകരണനടപടികളെ രണ്ടായി തരം തിരിക്കാം. 1. നാമകരണ നടപടികൾക്കുവേണ്ടിയുള്ള കാനോനിക പഠനങ്ങൾ. 2. ദൈവദാസന്റെ വിശുദ്ധിയിൽ പങ്കുചേരുന്ന ദൈവജനത്തിന്റെ ആദ്ധ്യാത്മിക നവീകരണം. ഈ രണ്ടാംഭാഗമാണ് ഈ ലേഖനത്തിന്റെ പ്രതിപാദ്യം.

സഭ ആരെയും വിശുദ്ധനാക്കുകയല്ല; പിന്നെയോ വിശുദ്ധരായിട്ടുള്ള ആളുകളെ തിരിച്ചറിയുകയും അവരെ 'വിശുദ്ധർ' എന്ന് നാമകരണം ചെയ്യുകയുമാണ്. സ്വർഗ്ഗത്തിലായിരിക്കുന്ന ഏവരും വിശുദ്ധരാണ്. നിയതമായ അർത്ഥത്തിൽ വിശുദ്ധന്മാരുടെ പട്ടികയിൽ സഭ ഔദ്യോഗികമായി പേര് ചേർത്തിട്ടുള്ളവരെയാണ് വിശുദ്ധർ എന്ന് നാം വിളിക്കുക. അവരുടെ വ്യക്തിത്വത്തിലൂടെ ദൈവത്തെ ദർശിക്കുവാൻ നമുക്ക് സാധിക്കുന്നു. സഭ ദൈവത്താൽ വിശുദ്ധീകരിക്കപ്പെട്ട വ്യക്തികളെ തിരിച്ചറിയുകയും ക്രിസ്തീയ വിശ്വാസജീവിതത്തിന്റെ മാതൃകകളായി ലോകത്തിനു നൽകുകയുമാണ് ചെയ്യുന്നത്. അനിതര സാധാരണമായ, ധീരോചിതമായ, പുണ്യാഭ്യാസത്തിലൂടെ ജീവിതവിശുദ്ധി ആർജിച്ചവരെയാണ് വിശുദ്ധരായി ദൈവജനം തിരിച്ചറിയുന്നത്.

**വിശുദ്ധിയുടെ ഉറവിടം**

ദൈവം പരിശുദ്ധനാണ്. ദൈവത്തിന്റെ ഛായയിലും സാദൃശത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യനെ ദൈവം തന്റെ പരിശുദ്ധിയിലും പങ്കുകാരനാക്കുന്നു. ദൈവൈക്യത്തിൽനിന്ന് അകന്നുപോയ മനുഷ്യനെ തന്റെ പുത്രനിലൂടെ അവിടുന്ന് വീണ്ടെടുത്തു. യേശുവിനാൽ രക്ഷിക്കപ്പെട്ട "സഭ അക്ഷയമായ വിശുദ്ധിയാൽ അലംകൃതയാണെന്ന് വിശ്വാസം നമ്മെ പഠിപ്പിക്കുന്നു" (തിരുസഭ 39). "അവൻ സഭയെ വിശുദ്ധീകരിക്കുന്നതിന്, ജലംകൊണ്ടു കഴുകി വചനത്താൽ വെൺമയുള്ളതാക്കി. ഇത് അവളെ കറയോ



ചുളിവോ മറ്റു കുറവുകളോ ഇല്ലാത്ത മഹത്വപൂർണ്ണയായി തനിക്കുതന്നെ പ്രതിഷ്ഠിക്കുന്നതിനും അവൾ കളങ്കരഹിതയും പരിശുദ്ധയുമായിരിക്കുന്നതിനുവേണ്ടിയാണ്" (എഫേ 5:26-27). ആയതിനാൽ സഭയിൽ എല്ലാവരും വിശുദ്ധിയിലേക്ക് വിളിക്കപ്പെട്ടിരിക്കുന്നു എന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ നമ്മെ പഠിപ്പിക്കുന്നു (തിരുസഭ അദ്ധ്യായം 5).

"എല്ലാ പൂർണ്ണതയുടെയും ദിവ്യഗുരുവും മാതൃകയുമായ ക്രിസ്തുനാഥൻ തന്റെ എല്ലാ ശിഷ്യന്മാരെയും അവരുടെ ജീവിതാവസ്ഥ പരിഗണിക്കാതെ തന്റെ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ പരിപൂർണ്ണരാകാൻ ഉപദേശിച്ചുകൊണ്ട് (മത്താ 5:48) ജീവിതവിശുദ്ധിയിലേയ്ക്ക് ആഹ്വാനം ചെയ്തു" (തിരുസഭ 40). നമ്മുടെ നീതീകരണം ദൈവത്തിന്റെ കൃപാവരത്താലാണ്; അത് നമ്മുടെ പ്രവൃത്തിയുടെ ഫലമല്ല. എന്നാൽ വിശ്വാസത്തിൽനിന്ന് ഉത്ഭവിക്കുന്ന പ്രവൃത്തി നമ്മിലുള്ള കൃപാവരത്തെ വർദ്ധിപ്പിക്കുകയും വിശുദ്ധിയുടെ പൂർണ്ണതയിൽ ജീവിക്കുവാൻ നമ്മെ സഹായിക്കുകയും ചെയ്യുന്നു.

യേശുവിന്റെ രക്ഷണീയവ്യാപരത്താൽ "പിതാവിനോടും പരിശുദ്ധാത്മാവിനോടും കൂടെ ഏക പരിശുദ്ധൻ എന്നു നാം പ്രകീർത്തിക്കുന്ന ദൈവപുത്രനായ ക്രിസ്തു തന്റെ വധുവായ സഭയെ വിശുദ്ധയായി പരിപാലിക്കുന്നു. അതിനാലാണ് സഭ വിശുദ്ധയാണെന്ന് നാം പറയുക. തിരുസഭയുടെ ഈ വിശുദ്ധി പരിശുദ്ധാത്മാവ് വിശ്വാസികളിൽ ഉല്പാദിപ്പിക്കുന്ന പ്രസാദവരത്തിന്റെ ഫലങ്ങളിലൂടെ യഥായോഗ്യം പ്രകാശിക്കുന്നു. സ്വന്തം ജീവിതാവസ്ഥയ്ക്കനുസരണമായി സ്നേഹത്തിന്റെ പൂർണ്ണതയിലേയ്ക്ക് നീങ്ങുകയും അതുവഴി മറ്റുള്ളവരും വിശുദ്ധിയിൽ വളരുവാൻ സഹായിക്കുകയും ചെയ്യുന്ന ആൾ വഴി ഈ വിശുദ്ധി വിവിധരൂപങ്ങളിൽ പ്രകടിപ്പിക്കപ്പെടുന്നു" (തിരുസഭ 39). യേശു തന്റെ രക്ഷണീയ വ്യാപരത്തിലൂടെ നമുക്ക് സമ്പാദിച്ചതായ ജീവിതവിശുദ്ധിയും ക്രിസ്തുവിൽ വിശ്വസിക്കുന്ന ഓരോരുത്തരുടെയും ജീവിതവിശുദ്ധിയും ഒന്നുചേരുന്നതാണ് സഭയുടെ വിശുദ്ധി.

**ദൈവദാസൻ മാർ ഈവാനിയോസിന്റെ ജീവിതവിശുദ്ധി**

ഒരു വ്യക്തിയുടെ വിശുദ്ധി പരിശുദ്ധാത്മാവ് ആ വ്യക്തിയിൽ ഉല്പാദിപ്പിക്കുന്ന പ്രസാദവരത്തിന്റെ ഫലമാണ്. "ആത്മാവിന്റെ ഫലങ്ങൾ സ്നേഹം, ആനന്ദം, സമാധാനം, ക്ഷമ, ദയ, നന്മ, വിശ്വസ്തത, സൗമ്യത, ആത്മസംയമനം ഇവയാണ്". സ്വന്തം ജീവിതാവസ്ഥയ്ക്ക് അനുസരണമായി സ്നേഹത്തിന്റെ പൂർണ്ണതയിൽ മാർ ഈവാനിയോസ് തിരുമേനി ജീവിക്കുകയും അതുവഴി മറ്റുള്ളവരും വളരാൻ സഹായിക്കുകയും ചെയ്യുന്നു. തന്റെ ജീവിതത്തിലൂടെ ആത്മാവിന്റെ ഫലങ്ങൾ മറ്റുള്ളവരിലും സംലഭ്യമാക്കുന്നു.

ദൈവത്തോടുള്ളതായ പ്രത്യേക ബന്ധവും ദൈവദർശനവും ദൈവദാസന്റെ വിശുദ്ധിയുടെ മുഖമുദ്രയായിരുന്നു. സ്വയപരിത്യാഗം, ആത്മസംയമനം, തപശ്ചര്യ, കഠിനവ്രതം എന്നിവ ദൈവദാസൻ വിശുദ്ധിയാർജിച്ച മാർഗങ്ങളായിരുന്നു. "ത്യാഗം കൊണ്ടല്ലാതെ അനന്യസാധാരണമായ ദൈവസാമിപ്യം ലഭിക്കാവുന്നതല്ല" (ഗിരിദീപം പേജ് 61) എന്ന് തിരുമേനിക്ക് ബോധ്യപ്പെട്ടിരുന്നു. "സ്വയത്തെ പരിത്യജിക്കുക എന്നുള്ളതിൽ വരാവുന്ന ശാരീരികവും മാനസികവുമായ പ്രയാസങ്ങളെക്കുറിച്ച് അനുഭവസ്ഥന്മാർ മാത്രമേ, മനസ്സിലാക്കിയിരിക്കുകയുള്ളു" (ഗിരിദീപം) എന്ന് സ്വഅനുഭവത്തിൽനിന്ന് പിതാവ് സാക്ഷ്യപ്പെടുത്തി.

ആദ്ധ്യാത്മികതയിൽ തിരുമേനി അവഗാഹം നേടിയത് അതുല്യമായ തന്റെ വിജ്ഞാനസമ്പാദനത്തിലൂടെയാണ്. സന്യാസജീവിതത്തെക്കുറിച്ചും ആദ്ധ്യാത്മികസരണിയിലെ വിവിധ വിഷയങ്ങളെക്കുറിച്ചും മുപ്പതിലേറെ പുസ്തകങ്ങൾ അദ്ദേഹം രചിച്ചത് മലങ്കരസഭയുടെ ദൈവശാസ്ത്രസമ്പത്തായി ഭവിച്ചിട്ടുണ്ട്. ഇവയിൽ അടങ്ങിയിരിക്കുന്ന ഉൾക്കാഴ്ചകൾ അദ്ദേഹം അതുല്യനായ ഒരു ഗുരുവരനായി അംഗീകരിക്കപ്പെടാൻ ഇടയായിട്ടുണ്ട്. ആദ്ധ്യാത്മിക അനുഭവമാണ് ദൈവദാസന്റെ ആധികാരികതയുടെയും ഗുരുത്വത്തിന്റെയും അടിസ്ഥാനം.

ഇന്ന് ദൈവദാസൻ ദൈവകൃപയുടെ നീർച്ചാലായി ഭവിക്കുന്നു. പഠനത്തിൽ ഉന്നതവിജയം കണ്ടെത്താൻ, ഇന്റർവ്യൂകളിൽ വിജയിക്കുവാൻ, ഈ ദേശത്തും വിദേശത്തുമുള്ള ജോലിസാദ്ധ്യതകൾ ലഭിക്കുവാൻ, ഭവനരഹിതർക്ക് ഭവനനിർമ്മാണത്തിന്, മക്കളില്ലാത്ത ദമ്പതികൾക്ക് കുഞ്ഞുങ്ങളെ ലഭിക്കുന്നതിന്, മക്കൾക്ക് ദൈവവിളി ലഭിക്കുന്നതിന്, രോഗശാന്തി എന്നിങ്ങനെ നിരവധി അപേക്ഷകളുമായി, മദ്ധ്യസ്ഥ പ്രാർത്ഥനകളുമായി ദൈവദാസനിൽ ആശ്രയിക്കുന്നവർ ഉദ്ദിഷ്ടകാര്യങ്ങൾ സാധിച്ചതിന്റെ അനുഭവങ്ങൾ സാക്ഷ്യപ്പെടുത്തുന്നു.

**ദൈവദാസന്റെ നാമകരണ നടപടികളിൽ നമുക്ക് എങ്ങനെ പങ്കുചേരാം?**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം നല്കുന്നസാക്ഷ്യം-'ദൈവ സേവനത്തെക്കാൾ അത്യുത്തമം ദൈവസമ്പാദനം' ആണ് എന്നതാണ്. ആഴമായ ദൈവസ്നേഹം, സഭാസ്നേഹം, പാവങ്ങളോടും അധഃകൃതർ എന്ന് സമൂഹം മുദ്ര കുത്തിയവരോടുമുള്ള കരുണയും സ്നേഹവും അദ്ദേഹത്തിൽ സ്വതസിദ്ധമായിരുന്നു. പരിത്യാഗപൂർണ്ണവും ലളിതവുമായ ജീവിതവുമായിരുന്നു അദ്ദേഹത്തിന്റേത്. ദൈവദാസന്റെ ഈ ചൈതന്യം മലങ്കര സഭയുടെ ആത്മീയസമ്പത്താണ്. അത് നഷ്ടമാക്കാതെ വരും തലമുറയ്ക്ക് ലഭ്യമാക്കണം. ഇത് സഭയ്ക്ക് നിത്യപ്രചോദനമാകണം.

പരിശുദ്ധാത്മാവ് ദൈവദാസനിൽ ഉല്പാദിപ്പിച്ച പ്രസാദവരത്തിന്റെ ഫലമാണ് അദ്ദേഹത്തിന്റെ ജീവിതവിശുദ്ധി. ഈ വിശുദ്ധി അദ്ദേഹത്തിൽ പ്രകാശിപ്പിക്കുകയും അനേകർക്ക് അവരുടെ ജീവിത വിശുദ്ധീകരണത്തിന്റെ മാതൃകയും പ്രകാശഗോപുരവുമായി അത് പരിലസിക്കുകയും

ചെയ്യുന്നു. അങ്ങനെ മറ്റുള്ളവർകൂടി വിശുദ്ധിയിൽ വളരുവാൻ ദൈവദാസന്റെ ജീവിതം സഹായിക്കുന്നു.

2014 ജൂൺ 23-ാം തീയതി ദൈവദാസന്റെ കബർ തുറന്ന് കാനോനിക പരിശോധന നടത്തുന്ന വിവരം ദൈവജനത്തെ അറിയിച്ചുകൊണ്ട് നമ്മുടെ സഭയുടെ തലവനും പിതാവും ഇപ്രകാരം ആഹ്വാനം ചെയ്യുന്നു: “തുടർന്നു വരുന്ന കാലയളവിൽ ദൈവദാസന്റെ ജീവിതവിശുദ്ധി കൂടുതൽ അറിയുവാനും അനുഭവിക്കുവാനും ഏവരും ശ്രദ്ധിക്കണം... ഉറച്ച വിശ്വാസത്തോടും, സ്നേഹത്തോടും, പ്രത്യാശയോടുംകൂടെ പ്രാർത്ഥിക്കുമ്പോഴാണ് അത്ഭുതങ്ങൾ നടക്കുന്നത്. ആയതിനാൽ സഭാമക്കൾ ഏവരും ഒരേ ഹൃദയത്തോടും ഒരേ മനസ്സോടും കൂടെ പ്രാർത്ഥിക്കണം. ദൈവദാസന്റെ മദ്ധ്യസ്ഥതയിൽ മുട്ടിപ്പായി പ്രാർത്ഥിക്കണം. ..”. വ്യക്തിപരവും സഭാപരവുമായ ഒരു ആദ്ധ്യാത്മിക നവീകരണ പ്രക്രിയയിലൂടെയാണ് എല്ലാ വിശ്വാസികൾക്കും ദൈവദാസന്റെ നാമകരണനടപടികളിൽ പങ്കുചേരുവാൻ സാധിക്കുന്നത്. അതിനായി ഏതാനും ചില കർമപരിപാടികൾ ഞാൻ നിർദേശിക്കുന്നു.

1. . ദൈവദാസന്റെ ജീവിതചരിത്രവും വിശുദ്ധിയും ആഴമായി അറിയുക. ആ ആത്മീയ ചൈതന്യം വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും ഉൾക്കൊള്ളുക.

2. “... പ്രസംഗകനില്ലാതെ എങ്ങനെ കേൾക്കും?” (റോമ. 10. 14) എന്ന് വി. പൗലോസ് ശ്ലീഹാ നമ്മെ പ്രബോധിപ്പിക്കുന്നതുപോലെ ദൈവദാസന്റെ വിശുദ്ധിയുടെ പരിമളം മറ്റുള്ളവരുമായി പങ്കുവയ്ക്കുക.

3 ദൈവദാസന്റെ കബറിടത്തിലേക്ക് തീർത്ഥാടനം നടത്തുക. ദാഹാർത്തയായ മാൻപേട ദാഹശമനാർത്ഥം അരുവിയുടെ അടുത്തേക്ക് പോകുന്നതുപോലെയാണ് വിശുദ്ധന്മാരുടെ കബറിടം സ്ഥിതിചെയ്യുന്ന സ്ഥലങ്ങളിലേക്ക് ദൈവജനം തീർത്ഥാടനം ചെയ്യുന്നതും അവരുടെ മദ്ധ്യസ്ഥതയിൽ ദൈവാനുഗ്രഹങ്ങൾ പ്രാപിച്ച് ധന്യരായിത്തീരുന്നതും.

4. ദൈവദാസന്റെ മദ്ധ്യസ്ഥതയിൽ ലഭിക്കുന്ന അനുഗ്രഹങ്ങൾ സാക്ഷ്യപ്പെടുത്തുക. പിതാവിന്റെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കുവാൻ മറ്റുള്ളവർക്ക് പ്രേരണ നൽകുക.

5. ജൂലൈ 1 മുതൽ 14 വരെ നോമ്പ് ആചരിച്ചും കബറിങ്കലും നമ്മുടെ ദൈവാലയങ്ങളിലും നടക്കുന്ന പ്രാർത്ഥന സമ്മേളനങ്ങളിൽ പങ്കുചേർന്നും പദയാത്രകളിൽ പങ്കുചേർന്നും ദൈവദാസന്റെ ദുക്റോനോ പെരുന്നാളിന് ഒരുങ്ങുക.

6. ദൈവദാസന്റെ നാമത്തിൽ പ്രാർത്ഥനാകൂട്ടായ്മകൾ രൂപീകരിക്കുക. നമ്മുടെ സഭയുടെ മുഖ്യധാരകളിലും കേരളത്തിനുപുറത്തും വിദേശരാജ്യങ്ങളിലും അധിവസിക്കുന്ന നമ്മുടെ വിശ്വാസികൾ ഇപ്രകാരമുള്ള കൂട്ടായ്മകൾ രൂപീകരിക്കണം. ദൈവദാസന്റെ നാമത്തിൽ ഉപവി പ്രവർത്തനങ്ങൾക്കുള്ള കൂട്ടായ്മകൾ കൂടിയാകണം ഇവ.

7. നാമകരണനടപടികളുടെ വിജയത്തിനായുള്ള പ്രാർത്ഥന കുടുംബപ്രാർത്ഥനയിൽ ചേർത്ത് എല്ലാദിവസവും ചൊല്ലുക. വ്യക്തികളുടെയും കുടുംബങ്ങളുടെയും പ്രത്യേക നിയോഗങ്ങൾ ദൈവദാസന്റെ മദ്ധ്യസ്ഥതയിൽ ദൈവസന്നിധിയിൽ സമർപ്പിക്കുക. അതിനായി അംഗീകരിക്കപ്പെട്ട പ്രാർത്ഥന ചൊല്ലുക.

8. ദൈവദാസന്റെ സിദ്ധിയും വിശുദ്ധിയുടെ പരിമളവും പാശ്ചാത്യ ദൈവജനസമൂഹങ്ങളിൽ പ്രചരിപ്പിക്കുക.

9. ദൈവദാസന്റെ ആദ്ധ്യാത്മികതയുടെ ഘടകങ്ങളായ വചനപ്രഘോഷണം, ആരാധനാധിഷ്ഠിതമായ ആദ്ധ്യാത്മികത, മലങ്കരസഭയുടെ ആദ്ധ്യാത്മികത അതിന്റെ മൗലികമായ ഭാവത്തിൽ ജീവിക്കുക എന്നിവ പരിശുദ്ധാത്മാവിന്റെ പ്രചോദനത്താൽ സഭയിൽ പ്രവർത്തിക്കുന്ന സുവിശേഷ സംഘത്തിലൂടെ ഇന്ന് പ്രാവർത്തികമാക്കാൻ സഭ ഉദ്യമിക്കുന്നു. സുവിശേഷസംഘത്തിൽ സജീവ അംഗങ്ങളായി ദൈവദാസന്റെ ആദ്ധ്യത്മീകത ഉൾക്കൊണ്ട് ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക.

10. ദൈവദാസന്റെ മദ്ധ്യസ്ഥത പരസ്യാരാധനയിൽ (ലിറ്റർജി) നടത്തുവാൻ സഭ അനുവദിക്കുന്നില്ല. എന്നാൽ വ്യക്തിപരമായും സമൂഹമായും നമ്മുടെ എല്ലാ പ്രവർത്തനങ്ങളിലും ഒരു ഇവാനിയൻ ആദ്ധ്യാത്മിക സ്പർശം നൽകുവാൻ നമുക്ക് സാധിക്കണം. നമ്മുടെ കുടുംബങ്ങളിലും സമൂഹങ്ങളിലും അനുദിനവും പ്രധാനപ്പെട്ട ജീവിത കാര്യങ്ങളും ദൈവദാസന്റെ മദ്ധ്യസ്ഥത അപേക്ഷിച്ചുകൊണ്ട് ആരംഭിക്കണം.

**ഉപസംഹാരം**

ദൈവസേവനേത്താക്കാൾ അത്യുത്തമമല്ലോ ദൈവസമ്പാദനം എന്ന ദൈവശാസ്ത്ര ദാർശനിക ചിന്തയും ദൈവാനുഭവവുമാണ് ദൈവദാസൻ മാർ ഈവാനോയ്സ് തിരുമേനിയുടെ വിശുദ്ധിയുടെ അടിസ്ഥാനം. ദൈവദാസന്റെ ആത്മീയജീവിതത്തിൽ നിന്നുളവാകുന്ന ആത്മാവിന്റെ ഫലങ്ങൾ തിരുസഭയുടെ വിശുദ്ധിയുടെ നിക്ഷേപത്തിലേക്ക് ചേർക്കപ്പെട്ടിരിക്കുന്നു. അങ്ങനെ ദൈവാനുഭവമുള്ള താപസനും പരിത്യാഗിയുമായ, നമ്മുടെ ആവശ്യങ്ങളിൽ ദൈവത്തോട് നമുക്കുവേണ്ടി അപേക്ഷിക്കുന്ന ഒരു വലിയ മദ്ധ്യസ്ഥനാണ് നമ്മുടെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി. ഇതേ ചൈതന്യത്തിൽ ഓരോ മലങ്കര കത്തോലിക്കനും ദൈവദാസൻ വിശുദ്ധനാണ് എന്ന് സ്വജീവിതാനുഭവങ്ങളിലൂടെ സാക്ഷ്യപ്പെടുത്തുവാൻ സാധിക്കുമ്പോഴാണ് ദൈവദാസൻ സഭയിൽ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടുക. അത് ‘ആത്മാവിൽ ജീവിച്ച് ആത്മാവിൽ വ്യാപരിക്കുന്ന’ (ഗലാ 5:25) ഒരു അനുഭവമാണ്. ഈ ദിനം എത്രയും വേഗം സമാഗതമാകുവാൻ നമുക്ക് മുട്ടിപ്പായി പ്രാർത്ഥിക്കാം.





# ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണ നടപടി രൂപതാതല അന്വേഷണം - നാളിതുവരെ

**ഫാ. ജയിംസ് പുതുപ്പറമ്പിൽ ഒ.ഐ.സി**
പ്രസിഡന്റ്, ഹിസ്റ്റോറിക്കൽ കമ്മീഷൻ



നൂറ്റാണ്ടുകളായി പുനരൈക്യത്തിനു വേണ്ടി മലങ്കര സഭയിൽ നടന്നുകൊണ്ടിരുന്ന പരിശ്രമങ്ങളെ വിജയത്തിലെത്തിച്ച മഹാനും, മലങ്കര സഭയിൽ സന്യാസ പ്രസ്ഥാനത്തിനു തുടക്കം കുറിച്ച ആത്മീയാ ചാര്യനുമായ ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ നാമകരണ നടപടികൾ ആരംഭിക്കണമെന്നത് അദ്ദേഹ ത്തിന്റെ ജീവിത വിശുദ്ധിയെക്കുറിച്ച് ബോദ്ധ്യ മുണ്ടായിരുന്ന വ്യക്തികളുടെ ആഗ്രഹമായിരുന്നു. വന്ദ്യപിതാവിന്റെ പൂജ്യാവശിഷ്ടങ്ങൾ അടക്കം ചെയ്തിരിക്കുന്ന ദൈവാലയത്തിന്റെ രൂപതാദ്ധ്യക്ഷൻ എന്ന നിലയിൽ നാമകരണ നടപടികൾ ആരംഭിക്കുന്ന തിനുള്ള അപേക്ഷ 1997 ജൂലൈ 15-ാം തീയതി ബഥനി സന്യാസി സമൂഹത്തിന്റെയും, ബഥനി സന്യാസിനി സമൂഹത്തിന്റെയും, ഡി.എം കോൺഗ്രിഗേഷന്റെയും അദ്ധ്യക്ഷർ, സിറിൾ മാർ ബസേലിയോസ് മെത്രാ പ്പോലിത്തായ്ക്കു സമർപ്പിക്കുകയുണ്ടായി. ഇതുമായി ബന്ധപ്പെട്ട കാര്യങ്ങൾ ക്രമപ്പെടുത്തുന്നതിന് ഫാദർ ആന്റണി വലിയവിളയിൽ ഒ.ഐ.സി യെ (അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് പിതാവ്) പോസ്റ്റുലേറ്റർ ആയി നിയമിച്ചു. പ്രാരംഭ പഠനത്തിനു ശേഷം 2005 ജൂലൈ 15 ന് കാനോനിക അപേക്ഷ റോമിനു സമർപ്പിച്ചു. 2007 ജൂലൈ 14 ന് മോറാൻ മോർ ബസേലിയോസ് ക്ലീമീസ് ബാവ, ആർച്ചുബിഷപ്പ് മാർ ഈവാനിയോസിനെ ദൈവദാസൻ എന്ന പേരു വിളിച്ചു. റോമിൽ സമർപ്പിച്ച കാനോനിക അപേക്ഷയ്ക്കുള്ള അനുകൂല മറുപടി 2009 ജൂലൈ 22 ന് ലഭിക്കുകയുണ്ടായി.

അതിനെത്തുടർന്ന് രൂപതാതലത്തിലുള്ള അന്വേഷണം (Diocesan Inquiry) നടന്നുകൊണ്ടിരിക്കുന്നു. 2011 ആഗസ്റ്റ് 18-ാം തീയതി തിരുവനന്തപുരം മേജർ അതിരൂപത Petitioner ആയി ചേർന്നതോടുകൂടി ഈ നാമകരണ നടപടിക്ക് നാല് അപേക്ഷകർ (Petitioners) ഉണ്ട്. രൂപതാതലത്തിലുള്ള അന്വേഷണങ്ങൾ നടത്തുന്ന തിനുള്ള ഉപദേശങ്ങൾ അടങ്ങിയ Sanctorum Mater എന്ന പേരിൽ പ്രസിദ്ധീകൃതമായ രേഖയിലെ നിർദ്ദേശങ്ങൾ അനുസരിച്ചാണ് നടപടികൾ നടക്കേണ്ടത്. Petitioners ന്റെ ചുമതലയെക്കുറിച്ച് Article 9 ൽ ഇങ്ങനെ കൊടുത്തിരിക്കുന്നു. The Petitioner promotes the cause that is to be instructed on the heroic virtues or on martyrdom of the Servent of God and assumes its moral and financial obligations. നാമകരണ നടപടികളുടെ നടത്തിപ്പിനായി വൈസ്പോസ്റ്റുലേറ്ററിനെ പോസ്റ്റുലേറ്ററിനു നിയമിക്കാവുന്നതാണ്. അതനുസരിച്ച് 2011 ജൂൺ 14 ന് സി. സാന്ദ്ര വൈസ് പോസ്റ്റുലേറ്റർ ആയി നിയമിതയായി.

**കമ്മീഷനുകൾ**

Sanctorum Mater, നാമകരണനടപടികൾക്കായി മൂന്നു കമ്മീഷനുകളെ നിയമിക്കണമെന്നാണ് ആവശ്യ പ്പെടുന്നത്. ദൈവശാസ്ത്ര കമ്മീഷൻ, ചരിത്ര കമ്മീഷൻ, Board of Inquiry. ദൈവശാസ്ത്ര കമ്മീഷനിൽ രണ്ട് അംഗമാണുള്ളത്. ദൈവശാസ്ത്ര വിഷയങ്ങളിൽ ആഴമായ അറിവുള്ളവരായിരിക്കണം ഇവർ. ദൈവ ദാസൻ രചിക്കുകയും, പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തിട്ടുള്ള കൃതികൾ ഇവർ പഠനവിഷയമാക്കുകയും അവയെക്കുറിച്ച് രഹസ്യമായ റിപ്പോർട്ട് സമർപ്പിക്കു കയും വേണം. പരസ്പരം സ്വാധീനിക്കാൻ ഇടയാകാ തിരിക്കാൻ കമ്മീഷനിലെ മറ്റംഗം ആരാണെന്ന് ഇവർപോലും അറിയാൻ പാടില്ല. അതിനാൽ ഇരുവരും പ്രത്യേകം റിപ്പോർട്ടാണ് സമർപ്പിക്കേണ്ടത്.

**ചരിത്ര കമ്മീഷൻ**

മൂന്ന് അംഗങ്ങളാണ് ഈ കമ്മീഷനിലുള്ളത്. ദൈവദാസൻ എഴുതിയതും, അദ്ദേഹത്തിന് ലഭിച്ചതും, അദ്ദേഹത്തെക്കുറിച്ച് എഴുതപ്പെട്ടതുമായ സകല രേഖകളും ശേഖരിക്കുക. ഇതിനായി അദ്ദേഹം താമസിക്കുകയും, പ്രവർത്തിക്കുകയും ചെയ്ത സ്ഥലത്തെ archive കളിലെയും, കത്തിടപാടുകൾ നടത്തിയിട്ടുള്ള പ്രധാനപ്പെട്ട സ്ഥലങ്ങളിലെയും രേഖകൾ ശേഖരിക്കുകയും, ഇതുമായി ബന്ധപ്പെട്ട റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്യുക എന്നുള്ളതുമാണ് ഈ കമ്മീഷന്റെ ചുമതല. ഇതിന്റെ പ്രവർത്തനങ്ങളെ ക്കുറിച്ച് പിന്നീട് വിവരിക്കാം.

## Board of Inquiry

രൂപതാദ്ധ്യക്ഷനുവേണ്ടിയും, അദ്ദേഹത്തിനു പകരമായും, ഈ അന്വേഷണത്തിന്റെ ചുമതല വഹിക്കുന്ന Episcopal Delegate, Promotor of Justice, Notary, Adjunct Notary എന്നിവരാണ് ഈ കമ്മീഷനിൽ പ്രവർത്തിക്കുന്നത്. ദൈവദാസനെ ഏറ്റവും അടുത്തു പരിചയമുള്ള വ്യക്തികളെ വിസ്തരിച്ച്, ദൈവദാസന്റെ ജീവിത വിശുദ്ധി, വിശ്വാസ കാര്യങ്ങ ളിലും ബോദ്ധ്യങ്ങൾ ഇവ മറ്റുള്ളവരെ പരിശീലിപ്പിക്കാൻ ചെയ്ത പരിശ്രമങ്ങൾ, എന്നിങ്ങനെ എല്ലാ കാര്യങ്ങളും മനസിലാക്കുക എന്നതാണ് അവരുടെ ഉത്തരവാദിത്വം. വിവിധ ജീവിത തുറകളിലുള്ള മറ്റു സഭകളിലും, മത വിഭാഗങ്ങളിലുമുള്ള വ്യക്തികൾ ഉൾപ്പെടെ ഏകദേശം 72 അംഗങ്ങളെ വിസ്തരിച്ചാണ് റിപ്പോർട്ട് തയ്യാറാക്കുന്നത്. തങ്ങൾ പറയുന്ന കാര്യങ്ങൾ സത്യമാണെന്ന് വിശുദ്ധ ബൈബിൾ തൊട്ട് സത്യം ചെയ്തതിനു ശേഷമാണ് അവരുടെ മൊഴി ശേഖരിക്കുന്നത്. ചരിത്ര കമ്മീഷൻ റിപ്പോർട്ട് സമർപ്പിച്ചു കഴിയുമ്പോൾ ആ കമ്മീഷനിലെ അംഗങ്ങളെയും ഇതുപോലെ Board of Inquiry വിസ്തരിക്കും. ചരിത്ര കമ്മീഷൻ ശേഖരിച്ച രേഖകൾ അവയുടെ റിപ്പോർട്ട് സമർപ്പിക്കുമ്പോൾ നോട്ടറി മുദ്രയും ഒപ്പും വച്ചാണ് റോമിനു സമർപ്പിക്കാൻ തയ്യാറാക്കുന്നത്.

**ചരിത്ര കമ്മീഷന്റെ ജോലി**

ഒരു കെട്ടിടം പണിയുന്നതിന് വാനമെടുത്ത് അടിസ്ഥാനം ഉറപ്പിക്കുന്നതിനു തുല്യമാണ് ചരിത്ര കമ്മീഷന്റെ ജോലി. ഭാരതത്തിലും ഭാരതത്തിനു പുറത്തുമായി 46 ആർക്കൈവുകളിൽ നിന്ന് നാമകര ണവുമായി ബന്ധപ്പെട്ട രേഖകൾ ശേഖരിച്ചിട്ടുണ്ട്. ഓരോ രേഖയുടെയും വിവരണവും (description) ഉള്ളടക്കവും (content) രേഖപ്പെടുത്തിയാണ് ഈ ജോലി ചെയ്യുന്നത്. വിവരണം (Description) തയ്യാറാക്കുന്നതിന് താഴെ പറയുന്ന കാര്യങ്ങൾ കുറിക്കേണ്ടതുണ്ട്. 1. ആർക്കൈ വിന്റെ പേര് 2. ഡോക്യുമെന്റ് നമ്പർ 3. ആര് ആർക്കെഴുതിയ ഡോക്യുമെന്റ് 4. ഡോക്യുമെന്റ് എഴുതിയ തീയതി 5. എഴുതപ്പെട്ട പേപ്പർ 6. എഴുതപ്പെട്ട ഭാഷ 7. എങ്ങനെ എഴുതപ്പെട്ടു (കൈ കൊണ്ട് എഴുതിയതാണോ, ടൈപ്പ് ചെയ്തതാണോ) 8. പേപ്പറിന്റെ നിറം 9. മഷിയുടെ നിറം 10. രേഖയിൽ ഒപ്പുണ്ടോ 11. ഏത് വിഷയത്തെക്കുറിച്ചാണ് എഴുതി യിട്ടുള്ളത് 12. ഒറിജിനൽ രേഖ ഏത് വിധത്തിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു 13. എത്ര പേജുണ്ട് 14. ഇരു പുറങ്ങളിലും എഴുതിയിട്ടുണ്ടോ 15. ഒറിജിനൽ രേഖയുടെ നീളവും വീതിയും സെന്റീമീറ്റർ അളവിൽ രേഖപ്പെടു ത്തുക. 16. രേഖയുടെ ഉള്ളടക്കം (Content) രണ്ടോ മൂന്നോ കാര്യങ്ങൾ കുറിക്കുക.

രേഖകളുടെ കോപ്പി തയ്യാറാക്കുന്നത് ഡിജിറ്റൽ ക്യാമറയിൽ ഫോട്ടോ എടുത്ത് കമ്പ്യൂട്ടറിൽ എഡിറ്റ് ചെയ്ത് A4 സൈസ് പേപ്പറിൽ പ്രിന്റു ചെയ്താണ്. പ്രിന്റ് ചെയ്ത ഓരോ കോപ്പിയുടെയും വലതുഭാഗത്ത് അടിയിലായി അതാത് ആർക്കൈവിന്റെ മുദ്രയും ആർക്കൈവിസ്റ്റ് ഒപ്പും വച്ചാണ് രേഖകൾ സൂക്ഷി ക്കുന്നത്. ഈ കോപ്പിയുടെ മദ്ധ്യഭാഗത്ത് മുകളിലായി ഏത് ആർക്കൈവിലെ, ഏതു വിഭാഗത്തിൽപ്പെട്ട ഡോക്യുമെന്റാണെന്നും അതിന്റെ പേജ് നമ്പരും രേഖപ്പെടുത്തണം. ഡോക്യുമെന്റിന്റെ മദ്ധ്യഭാഗത്ത് താഴെയായി ഹിസ്റ്റോറിക്കൽ കമ്മീഷന്റെ മുദ്രയും കൂടി വച്ചു കഴിയുമ്പോൾ ശേഖരിച്ചിട്ടുള്ള രേഖകൾ

സിസ്റ്റമാറ്റിക് ആയി ക്രമീകരിക്കുകയാണ്. അടുത്ത ജോലി. 46 ആർക്കൈവുകളിൽ നിന്നു ശേഖരിച്ച എല്ലാ രേഖകളും (ഏകദേശം 95000 പേജുകൾ) തീയതിയ നുസരിച്ച് ക്രമീകരിക്കുകയും അവയെ Autograph, Documents received by the Servant of God, Documents about the Servent of God, Dictated Documents എന്നിങ്ങനെ സെക്ഷൻ ആയി തിരിക്കുകയും അവ ഓരോന്നും വീണ്ടും Higher Authorities, Bishops, Priests, OIC, SIC, DM, Education, Parish, Others, Supporting Agencies, Personal എന്നിങ്ങനെ സെക്ഷൻ ആയി തിരിക്കുകയും അവ തീയതി, മാസം, വർഷം ഇവ അനുസരിച്ച് ക്രമപ്പെടുത്തുകയും ചെയ്യുന്നു. തീയതി യില്ലാത്ത രേഖകൾ ഓരോ സെക്ഷന്റെയും അവസാനം തീയതിയില്ലാത്തവ എന്ന പേരിൽ വേറൊരു സെക്ഷൻ ആയും ക്രമീകരിക്കുകയും ചെയ്യുന്നു.

പ്രസിദ്ധീകരിക്കപ്പെട്ട രചനകളും ഈ വിധത്തിൽ Description ഉം Content ഉം തയ്യാറാക്കിയാണ് ക്രമപ്പെടുത്തേണ്ടത്. അവയുടെ കോപ്പികൾ A4 സൈസ് പേപ്പറിൽ പ്രിന്റ് ചെയ്ത് ആർക്കൈവിന്റെ റഫറൻസ്, ഗ്രന്ഥകർത്താവിന്റെ പേരിന്റെയും ഗ്രന്ഥത്തിന്റെ പേരിന്റെയും ചുരുക്കവും പേജ് നമ്പരും എഴുതിയാണ് തയ്യാറാക്കേണ്ടത്. പത്രമാസികകളിൽ പ്രസിദ്ധീകരിക്കപ്പെട്ട ലേഖനങ്ങൾ ഉൽപ്പെടെ 5000 പേജിൽ അധികമുണ്ട് പ്രസിദ്ധീകരിക്കപ്പെട്ട രചനകൾ.

കഴിഞ്ഞ ഒരു വർഷത്തിലധികമായി ഏകദേശം 10 ആളുകൾ തിരുസന്നിധി അരമനയിലുള്ള രേഖകൾ ശേഖരിക്കുന്നതിനായി അവയുടെ Description, Content ഇവ തയ്യാറാക്കുന്ന ശ്രമത്തിലായിരുന്നു. ദൈവദാസന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ശേഖരിച്ചു വച്ചിരിക്കുന്ന രേഖകൾ 74 പെട്ടികളിലാക്കി ഏകദേശം 70000 പേജുകളാണ് ഇപ്രകാരം തയ്യാറാക്കി ഫോട്ടോഗ്രാഫ് എടുത്ത് എഡിറ്റ് ചെയ്ത് ആർക്കൈവിസ്റ്റിന്റെ അറ്റസ്റ്റേഷൻ വാങ്ങി ശേഖരിക്കേണ്ടിയിരുന്നത്. മുകളിൽ പറഞ്ഞ രീതിയിൽ തയ്യാറാക്കിയ രേഖകളുടെ Description ഉം Content ഉം ടൈപ്പ് ചെയ്യുക, മലയാളം ഡോക്യുമെന്റിന്റെ ഇംഗ്ലീഷ് പരിഭാഷ തയ്യാറാക്കുക, അത് ടൈപ്പ് ചെയ്യുക ഇത്യാദി ജോലികളാണ് കഴിഞ്ഞ ഏപ്രിൽ മാസം വരെ കാതോലിക്കേറ്റ് സെന്ററിൽ ചെയ്തുകൊണ്ടിരുന്ന ജോലികൾ. തയ്യാറാക്കിയ Description, Content, ശേഖരിച്ച രേഖകൾ ഇവ ഒത്തുനോക്കുകയും ഇത്രയും രേഖകളുടെ വിവരങ്ങൾ കണ്ടുപിടിക്കാൻ സഹായമാവത്തക്കവണ്ണം Description നും Content നും റഫറൻസ് നമ്പർ ഇടുകയും ചെയ്യുന്ന ജോലികൾ 15 പേരടങ്ങുന്ന അഞ്ച് ടീം അംഗങ്ങൾ കഴിഞ്ഞ 6 ആഴ്ചകളിലായി ശ്രദ്ധാലുക്കൾ ആണ്. ഏതാനും ആഴ്ചകൾ കൊണ്ട് അത് പൂർത്തിയാ ക്കാമെന്ന് കരുതുന്നു.

**രൂപതാതലത്തിലുള്ള അന്വേഷണം എന്നത്തേക്ക് പൂർത്തിയാകും?**

രേഖകൾ ക്രമീകരിച്ചു കഴിയുമ്പോൾ ചില പ്രധാന ജോലികൾ കൂടി പൂർത്തിയാവേണ്ടതുണ്ട്. 1. മുമ്പ് തിരിച്ചതനുസരിച്ച് Tom, Volume, Section, Part ഇവ അനുസരിച്ച് ഡോക്യുമെന്റിന്റെ മുകൾ ഭാഗത്ത് ഇടതു വശത്തായി നമ്പർ ഇടുക 2. മലയാളം, തമിഴ്, സുറിയാനി രേഖകളുടെ പരിഭാഷ പൂർണ്ണമാകുമ്പോൾ ഓരോ പേജിനും ആർക്കൈവൽ റഫറൻസും പേജുനമ്പരും ചേർത്ത് ബോണ്ട് പേപ്പറിൽ ഒറിജിനൽ എപ്രകാര മായിരിക്കുന്നുവോ ആ വിധത്തിൽ പ്രിന്റ് ചെയ്ത് ഓരോ പേജിന്റെയും മുകളിലായി ചേർത്തുവയ്ക്കുക. ആർക്കൈവുകളിൽ നിന്നു ശേഖരിച്ച പരിഭാഷ ആവശ്യമായിരിക്കുന്ന ഏകദേശം 25000 പേജുകൾ കൂടാതെ ദൈവദാസൻ രചിച്ചതും ദൈവദാ സനെക്കുറിച്ച് പ്രസിദ്ധീകരിക്കപ്പെട്ടതുമായ ഏകദേശം 5000 പേജുകൾ കൂടിയാവുമ്പോൾ ഏകദേശം 30000 പേജുകളാണ് ഇങ്ങനെ ഭാഷാശുദ്ധി വരുത്തി പ്രിന്റ് ചെയ്ത് ഡോക്യുമെന്റ്സിന്റെ മുമ്പേ ചേർത്തു വയ്ക്കാനുള്ളത്. പരിഭാഷയുടെ ഫസ്റ്റ് ഡ്രാഫ്റ്റ് ഏകദേശം പൂർത്തിയായെങ്കിലും അവശേഷിക്കുന്നത് വളരെ ശ്രമകരമായ ജോലിയാണ്. ഇംഗ്ലീഷ് ഭാഷ നന്നായി കൈകാര്യം ചെയ്യാനറിയുന്നവരും ദൈവ ദാസന്റെ നാമകരണ നടപടിയിൽ താൽപ്പര്യ മുള്ളവരുമായ 30 വ്യക്തികളുടെ ശ്രദ്ധാപൂർണ്ണമായ സേവനം ഇതിന് ആവശ്യമുണ്ട്. എങ്കിൽ മാത്രമേ കാല താമസം കൂടാതെ ഈ ജോലി പൂർത്തിയാക്കാൻ സാധിക്കുകയുള്ളൂ.

**ചരിത്ര കമ്മീഷന്റെ പഠന റിപ്പോർട്ട്**

ചരിത്ര കമ്മീഷൻ സമർപ്പിക്കുന്ന റിപ്പോർട്ടിന്റെ 20-ാമത്തെ ഭാഗമാണ്, ശേഖരിച്ച രേഖകൾ വായിച്ച തിനുശേഷം ദൈവദാസന്റെ ജീവിത വിശുദ്ധിയെക്കുറിച്ച് രേഖകൾ ഉദ്ധരിച്ചുകൊണ്ട് തയ്യാറാക്കുന്ന റിപ്പോർട്ട്. ഇത് 70 പേജിൽ കൂടാൻ പാടില്ല. ഈ റിപ്പോർട്ട് വായിച്ചതിനുശേഷമാണ് ഈ നാമകരണ നടപടികൾ പുരോഗമിപ്പിക്കുന്നതിനുള്ള അനുവാദം റോമിൽ നിന്നും ലഭിക്കുന്നത്. അതിനാൽ പ്രധാനപ്പെട്ട കാര്യങ്ങൾ ശ്രദ്ധയിൽപ്പെടുത്താനും അത് രേഖപ്പെടുത്താനുമുള്ള പരിശുദ്ധാത്മാവിന്റെ കൃപ ലഭിപ്പാനായി ഏവരുടെയും പ്രാർത്ഥന ആവശ്യമുണ്ട്. ഈ റിപ്പോർട്ട് കൂടി തയ്യാറായിക്കഴിയുമ്പോൾ ഇതുമായി ബന്ധപ്പെട്ട് ചരിത്ര കമ്മീഷൻ ശേഖരിച്ചതും, തയ്യാറാക്കിയിട്ടുള്ളതുമായ എല്ലാ രേഖകൾക്കും തുടച്ചയായ പേജ് നമ്പർ ഇടേണ്ടതുണ്ട്. ഇങ്ങനെ ഏകദേശം 120000 പേജുകളിലാണ് നമ്പർ ഇടേണ്ടത്. ഇതു കഴിയുമ്പോൾ Board of Inquiry യുടെ നോട്ടറി ഈ രേഖകളുടെ ഇടതുഭാഗത്ത് താഴെയായി മുദ്രയും ഒപ്പും വയ്ക്കേണ്ടതുണ്ട്. ഹിസ്റ്റോറിക്കൽ കമ്മീഷൻ സമർപ്പിച്ച റിപ്പോർട്ടിനെ ആസ്പദമാക്കി Board of Inquiry, കമ്മീഷനിലെ മൂന്ന് അംഗങ്ങളെയും ഓരോ രുത്തരായി വിസ്തരിച്ച് അവരുടെ മൊഴി രേഖ പ്പെടുത്തേണ്ടതുണ്ട്.

**രൂപതാതലത്തിലുള്ള അന്വേഷണത്തിന്റെ പൂർത്തീകരണം**

മൂന്നു കമ്മീഷനുകളും അവയുടെ റിപ്പോർട്ട് പോസ്റ്റുലേറ്ററിനെ ഏൽപ്പിച്ചു കഴിയുമ്പോൾ പോസ്റ്റു ലേറ്റർ അദ്ദേഹത്തിന്റെ പഠനത്തിന്റെയും റിപ്പോർട്ടു കളുടെയും വെളിച്ചത്തിൽ ഒരു ജഡ്ജ്മെന്റ് തയ്യാറാക്കും. രൂപതാദ്ധ്യക്ഷൻ ഔദ്യോഗികമായി കമ്മീഷനംഗങ്ങളെ വിളിച്ചുകൂട്ടി കൃതജ്ഞതാ ബലിയർപ്പണത്തോടെ നാമകരണത്തിന്റെ നടപടികൾ പൂർത്തിയാക്കിയതായി പ്രഖ്യാപിക്കുന്നു. നാമകരണവുമായി ബന്ധപ്പെട്ട രേഖകളുടെ രണ്ട് കോപ്പി ഡൽഹിയിൽ Apostolic Nunciature ലേക്ക് അയച്ചുകൊടുക്കുന്നു. ശേഖരിച്ച ഒറിജിനൽ ഡോക്യുമെന്റ്സ്, രൂപതയുടെ Secret Archive ൽ പാക്ക് ചെയ്ത് സീൽ ചെയ്ത് വെയ്ക്കുന്നു. ഒരിക്കൽ ഇങ്ങനെ മുദ്രവച്ചു കഴിഞ്ഞാൽ അത് പരിശോധനാവിധേയമാക്കുന്നതല്ല. വിശുദ്ധരുടെ നാമകരണ നടപടികൾക്കു വേണ്ടിയുള്ള റോമിലെ ഓഫീസിൽ ഈ രേഖകൾ സമർപ്പിക്കുന്നതോടുകൂടി രൂപതാതല അന്വേഷണം പൂർത്തിയാകുന്നു. പരിശുദ്ധ സിംഹാസനത്തിൽ വ്യത്യസ്ഥ തിരുസംഘങ്ങളുടെ തലവൻമാരായ ഒമ്പതു കർദ്ദിനാൾമാർ, ഈ റിപ്പോർട്ടു പഠിക്കുകയും ദൈവദാസന്റെ നാമകരണം നടത്തു ന്നതിൽ അനുഭാവമായ മറുപടി കൊടുക്കുകയും ചെയ്യുമ്പോൾ നാമകരണത്തിന്റെ ആഗോളതലത്തി ലുള്ള പ്രക്രിയ ആരംഭിക്കും. ഈ ഘട്ടത്തിൽ എത്തി ക്കഴിയുമ്പോൾ ദൈവദാസനെ 'ധന്യൻ' എന്നു നാമകരണം ചെയ്യുന്നതാണ്. ഇതോടൊപ്പം റോമിൽ സമർപ്പിക്കപ്പെട്ട രേഖകൾ ആസ്പദമാക്കി പോസ്റ്റുലേറ്റർ ദൈവദാസനെക്കുറിച്ചുള്ള വിശദമായ പഠനം നടത്തുകയും അനേക വാല്യങ്ങളുള്ള Positio തയ്യാറാക്കുകയും ചെയ്യേണ്ടതുണ്ട്. ദൈവദാസന്റെ മദ്ധ്യസ്ഥത വഴിയായി ദൈവത്തിന്റെ ഇടപെടൽ നടന്നുവെന്ന് സാക്ഷ്യപ്പെടുത്തുന്ന അത്ഭുതം സ്ഥിരീകരിച്ചു കഴിയുമ്പോൾ വിശുദ്ധനെന്നും വിളിക്കുന്ന നടപടിയാണ് കത്തോലിക്കാ സഭയിലുള്ളത്.

ദൈവാശ്രയത്തിലും, ജീവിത വിശുദ്ധിയിലും മാതൃകയായിരുന്ന ദൈവദാസന്റെ മദ്ധ്യസ്ഥതയിൽ വിശ്വാസമുള്ളവർ ആഴമായ പ്രാർത്ഥന വഴിയും നാമകരണത്തിന്റെ തുടർന്നുള്ള പ്രവർത്തനങ്ങളിൽ കാര്യക്ഷമമായ സഹായം വഴിയും ഭാഗഭാക്കാ കേണ്ടതുണ്ട്. ദൈവത്തെ പൂർണ്ണമായി സ്നേഹിക്കണം. ദൈവത്തിന്റെ ഇഷ്ടം നിറവേറ്റപ്പെടണം, ദൈവത്തിന്റെ നാമം മഹത്വപ്പെടണം എന്നിങ്ങനെയുള്ള ദൈവദാസ ന്റെ നിയോഗം, അദ്ദേഹത്തിന്റെ ആത്മീയ മക്കളായ നമ്മിൽ നിറവേറ്റപ്പെടട്ടെ. അതിനു പ്രത്യേകമായ വിധത്തിൽ നാമകരണ നടപടികൾ ഉപകാരമാവട്ടെ.



## LIST OF ARCHIVES

1. Archivio Segreto Vaticano = **ASV**
2. Archivio della Congregazione per le Chiese Orientali, Roma = **ACCO**
3. Syrian Catholic Patriarchate, Lebanon = **A.Syr.CPL**
4. Personal Archive of Syro Malankara Major Archbishop = **PA.SMMA**
5. Archive and Library, Syro-Malankara Catholic Church, Catholicate Centre, TVM = **AL.SMCC**
6. Archive of the Major Archieparchy of Trivandrum = **A.MAET**
7. Archive of the Archieparchy of Tiruvalla = **A.TVLA**
8. Archive of the Order of Imitation of Christ, Generalate, Kottayam = **A.OIC.G**
9. Archive of the Daughters of Mary, Generalate, Kudappanakkunu, Trivandrum = **A.DMG**

9.1. Archive of the DM Provincial House, Venniyoor = **A.DMPH**

10. Archive of the Congregation of the Sisters of the Imitation of Christ, Nalanchira, Trivandrum = **A.SIC.N**
11. Archive of the Congregation of the Sisters of the Imitation of Christ, Pathanamthitta = **A. SIC. PTA**
12. Archive of the Congregation of the Sisters of the Imitation of Christ, Tiruvalla = **A.SIC.TVLA**
13. Archives of the parishes of Syro-Malankara Rite

13.1. Chennithala Malankara Catholic Church = **A.SGSMCC-Chenn.**
13.2. Chandanappally Malankara Catholic Church = **A.SMSGSMCC-Chan.**
13.3. Chellamkonam Malankara Catholic Church = **A.SGSMCC-Chm.**
13.4. Kallumala Malankara Catholic Church = **A.SMSMCC-Kall.**
13.5. Karakkadu Malankara Catholic Church = **A.SJSMCC-Kara.**
13.6. Kumbazha Malankara Catholic Church = **A.SMSMCC-Kumb.**
13.7. Manalayam Malankara Catholic Church = **A.SASMCC-Man.**
13.8. Palayam Malankara Catholic Pro Cathedral = **A.SMPro.Cath-Pal**
13.9. Pampumala Malankara Catholic Church = **A.SMSMCC**
13.10. Pathanamthitta Malankara Catholic Cathedral = **A.SP.Cath.**
13.11. Pattom Malankara Catholic Cathedral = **A.SM.Cath.**
13.12. Puthiacavu Malankara Catholic Church = **A.SJSMCC-Puthi**
13.13. Ramanchira Malankara Catholic Church = **A.SPSMCC**
13.14. Ullannoor Malankara Catholic Church = **A.SMSMCC**
13.15. Vimalapuram Malankara Catholic Church = **A.MISMCC**

14. Personal Archive of Fr. Joshua Peedikayil Chorepiscopa, Clergy Home, Trivandrum = **PA.JPCh**
15. Personal Archive of Fr. Idicula Pandiath = **PA.IP**
16. Personal Archive of Fr. Kaippallil Joseph, Clergy Home, Trivandrum = **PA.KJ**
17. Personal Archive of Francis Kuttikkayam, Ranni, Perunadu = **PA.FK**
18. Personal Archive of Marettu Philipose Judge, Thachamam, Tiruvalla = **PA.MPJ**
19. Personal Archive of Cyriac Daniel Naduvilemuriyil, Niranam, Thiruvalla = **PA.CDN**
20. Personal Archive of Joseph Daniel Kuwait = **PA. JDK**
21. Archive of the Major Archieparchy of Ernakulam-Angamaly = **A.MAEA**
22. Archive of the Archieparchy of Changanassery = **A.AEC**
23. Archive of the Archdiocese of Detroit, USA= **A.DET. A**
24. Archive of the Archieparchy of Kottayam = **A.KTYM.A**
25. Archive of the Archdiocese of Dublin, Ireland = **A.AD**
26. Archive of the Latin Archdiocese of Trivandrum = **A.LA.TVM**
27. Archive of the Diocese of Quilon = **A.QD**
28. Archive of the Generalate of the Carmelites of Mary Immaculate, Kakkanad, Kochi = **A.GCMI**
29. Archive of Carmel Monastery Trivandrum = **A.CM.TVM**
30. Archive of the Generalate of Fransiscan Brothers, Borivily Mumbai = **A. CMSF. Gen. Mumbai**
31. Graymoor Archive & Records Centre, Franciscan Friars of the Atonement, NY= **GARC**
32. Kerala State Archive, Trivandrum= **A.KST**



# തീർത്ഥാടകസഭയിൽ തീർത്ഥാടനത്തിന്റെ പ്രസക്തി



റവ. ഡോ. ഐസക് പറപ്പള്ളിൽ

മിക്ക മതങ്ങളും പുരാതനകാലംമുതൽ പുണ്യ സ്ഥലങ്ങളിലേക്ക് തീർത്ഥാടനം നടത്തിയിരുന്നു. എല്ലാ മതക്കാർക്കും തീർത്ഥാടനം എന്നത് അവരുടെ വിശ്വാസത്തിന്റെയും ദൈവാനുഭവത്തിന്റെയും പ്രതീകമാണ്. ദൈവത്തോടുള്ള സ്നേഹത്തെപ്രതി വിശുദ്ധ സ്ഥലങ്ങൾ സന്ദർശിച്ച് തീർത്ഥാടനം നടത്തുവാൻ ഖുറാനിലും അനുശാസിക്കുന്നു (II, 196). അതനുസരിച്ച് ഓരോ വർഷവും ലക്ഷക്കണക്കിനു മുസ്ലീം സഹോദരങ്ങൾ മെക്ക, മദീന തുടങ്ങിയ സ്ഥലങ്ങളിലേക്ക് തീർത്ഥാടനം നടത്താറുണ്ട്. നമ്മുടെ പ്രിയപ്പെട്ട ഹൈന്ദവ സഹോദരങ്ങളും കഠിനമായ നോമ്പുനോറ്റ് ഋഷികേശ്, കേദർനാഥ്, ഹരിദ്വാർ, മധുര, അയോദ്ധ്യ, ശബരിമല മുതലായ സ്ഥലങ്ങളിലേക്കും തീർത്ഥാടനം നടത്തുന്നു.

നൂറ്റാണ്ടുകളായി തീർത്ഥാടനങ്ങൾ, ക്രൈസ്തവ ചരിത്രത്തിന്റെയും, സംസ്കാരത്തിന്റെയും സുപ്രധാന ഭാഗമായി നിലകൊള്ളുന്നു. തീർത്ഥാടനങ്ങൾക്ക് ആത്മീയജീവിതത്തിലും, വിശ്വാസജീവിതത്തിലും വലിയ സ്ഥാനമുണ്ട്. അതിനാലാണ്, ക്രൈസ്തവർ വിശുദ്ധ നാട്ടിലേക്കും, അത്ഭുതങ്ങൾ നടന്ന സ്ഥലങ്ങളിലേക്കും, ഈ ലോകത്തിൽ പുണ്യജീവിതം നയിച്ച് വിശുദ്ധിയോടെ മരിച്ച വ്യക്തിയുടെയോ, സഭ ഔദ്യോഗികമായി വിശുദ്ധരായി (ദൈവദാസൻ, വാഴ്ത്തപ്പെട്ടവൻ, ധന്യൻ പദവിയിലായിരിക്കുന്നവരുടെയും) പ്രഖ്യാപിച്ചവരുടെയോ കബറിടങ്ങളിലേക്കും, അവരുടെ ഭൗതിക അവശിഷ്ടമോ തിരുശേഷിപ്പോ സൂക്ഷിക്കുന്ന സ്ഥലങ്ങളിലേക്കും തീർത്ഥയാത്ര നടത്തുന്നത്. അങ്ങനെയുള്ള സ്ഥലങ്ങ

ളിൽ പോയി പ്രാർത്ഥിച്ചാൽ കൂടുതൽ അനുഗ്രഹവും ആത്മസംതൃപ്തിയും ലഭിക്കുമെന്ന വിശ്വാസത്തിലാണ് അതിനുവേണ്ടി എത്ര ക്ലേശം സഹിച്ചും, പണം ചിലവാക്കിയും, ദീർഘദൂരം സഞ്ചരിച്ചും, അനേക മൈലുകൾ പദയാത്ര നടത്തിയും തീർത്ഥാടന കേന്ദ്രങ്ങളിൽ എത്തിച്ചേരുന്നത്. ആത്മീയ നേട്ടങ്ങൾക്കു പുറമേ – രോഗശാന്തി, സമ്പദ്സമൃദ്ധി, ഉദ്ധിഷ്ടകാര്യ ലബ്ദി, സന്താനലബ്ദി – എന്നീ ഭൗതിക ആവശ്യങ്ങൾക്കായും ചിലർ തീർത്ഥാടന കേന്ദ്രങ്ങളിലേക്ക് പ്രാർത്ഥനാപൂർവ്വം പോകുന്നു. തീർത്ഥാടനകേന്ദ്രങ്ങളും പുണ്യസ്ഥലങ്ങളും സന്ദർശിക്കുന്നവർ, അതിനു മുൻപായി ശാരീരികവും ആത്മീകവുമായ ഒരുക്കം നടത്തി സന്ദർശിക്കുമ്പോഴാണ് കൂടുതൽ അനുഗ്രഹങ്ങൾ ലഭിക്കുക. അതിനായി ഉപവാസം, വർജ്ജന എന്നിവ നടത്തിയും, പുണ്യപ്രവർത്തികൾ ചെയ്തും, പ്രത്യേകതരം ഭക്ഷണം മാത്രം കഴിച്ചും, ദുശ്ശീലങ്ങളിൽ നിന്നും തിന്മകളിൽനിന്നും ബോധപൂർവ്വം ഒഴിഞ്ഞു നിന്നും തീർത്ഥാടനം നടത്തി അനേകർ അനുഗ്രഹം പ്രാപിക്കുന്നു. സൗകര്യപ്രദമെങ്കിൽ, തീർത്ഥാടനകേന്ദ്രങ്ങളിൽ കുറെ ദിവസം താമസിച്ച് പ്രത്യേക പ്രാർത്ഥനകൾ നടത്തിയും, യാമപ്രാർത്ഥനകളിൽ സംബന്ധിച്ചും, കുമ്പസാരിച്ച് വി. കുർബാനയിൽ പങ്കുചേർന്നും, പ്രത്യേക വഴിപാടുകൾ നടത്തിയും തീർത്ഥാടകർ കൂടുതൽ വിശുദ്ധീകരണവും ആത്മനിർവൃതിയും നേടുന്നു. അതിനുംപുറമേ, തീർത്ഥാടനസ്ഥലങ്ങളിൽനിന്നുള്ള പ്രത്യേക വസ്തുക്കൾ – ജലം, മണ്ണ്, തിരികൾ, ജപമാലകൾ പോലെയുള്ള തിരുവസ്തുക്കൾ എന്നിവ സംഭരിച്ചും, തീർത്ഥാടകർ ഭവനങ്ങളിലേക്ക് തിരികെ പോകുന്ന പതിവും ഉണ്ട്.

**തീർത്ഥാടനം പഴയനിയമത്തിലും പുതിയനിയമത്തിലും**

പഴയനിയമത്തിലെ തിരഞ്ഞെടുക്കപ്പെട്ട ജനമായ ഇസ്രായേലിന്റെ ചരിത്രം പരിശോധിക്കുമ്പോൾ വിശ്വാസവഴിയിലൂടെ അവർ നടത്തിയ തീർത്ഥാടനം എത്ര വലുതായിരുന്നു എന്ന് മനസ്സിലാക്കുവാൻ സാധിക്കും. അവരുടെ ജീവിതത്തിലെ നിരവധിയായ പരീക്ഷണങ്ങൾ, വെല്ലുവിളികൾ, ഈജിപ്തിൽ നിന്നുള്ള പുറപ്പാട്, ചെങ്കടലിലൂടെയുള്ള യാത്ര, മരുഭൂമിയിലൂടെയുള്ള യാത്ര, വാഗ്ദത്തനാട്ടിലേക്കുള്ള പ്രവേശനം,



ബാബിലോണിയൻ പ്രവാസം, തുടർന്ന് സ്വന്തം നാട്ടിലേക്കുള്ള തിരിച്ചുവരവ്...... ഇവയെല്ലാം അവരുടെ വിശ്വാസത്തിന്റെ വഴിയിലെ തീർത്ഥാടനമായിരുന്നു. കൂടാതെ, വർഷത്തിൽ മൂന്നു പ്രാവശ്യം പെസഹാ (പുറപ്പാട്), ഷാവൂത്ത് (ആഴ്ചകളുടെ തിരുന്നാൾ – പെന്തക്കൊസ്തി), സുക്കോത്ത് (കൂടാര പ്പെരുന്നാൾ) എന്നീ തിരുനാളുകളിലും ഇസ്രായേൽക്കാർ ജറുസലേം ദൈവാലയത്തിലേക്ക് തീർത്ഥാടനം നടത്തിയിരുന്നു.

പുതിയ നിയമത്തിൽ, ആദിമക്രൈസ്തവരുടെ വിശുദ്ധ തീർത്ഥാടനത്തെപ്പറ്റി ചരിത്രഗ്രന്ഥങ്ങളിൽ നാം ധാരാളം കാണുന്നു. ആദിമക്രൈസ്തവ ചരിത്രകാരനായ കേസറിയായിലെ എവുസേബിയൂസ്, രണ്ടാം നൂറ്റാണ്ടിൽ സർദീസിലെ മെത്രാനായ മെലുത്തോയും, മൂന്നാം നൂറ്റാണ്ടിൽ കപ്പദോക്കിയായിലെ മെത്രാനായ അലക്സാണ്ടറും ജറുസലേമിലേക്ക് നടത്തിയ വിശുദ്ധ തീർത്ഥാടനത്തെപ്പറ്റി പരാമർശിക്കുന്നു. കോൺസ്റ്റന്റയിൻ ചക്രവർത്തിയുടെ അമ്മ ഹെലേന വിശുദ്ധ നാട്ടിലേക്ക് തീർത്ഥാടനം നടത്തി വിശുദ്ധ കുരിശ് കണ്ടെത്തിയും, യേശുവിന്റെ ജനനസ്ഥലം, കബറടക്കിയ സ്ഥലം, സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലം എന്നിവ സന്ദർശിച്ചതും ചരിത്രരേഖകളിൽ ഉണ്ട്. നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ക്രൈസ്തവർ വിശുദ്ധ നാട്ടിലേക്ക് തീർത്ഥാടനം നടത്തി, യേശുക്രിസ്തു ജനിച്ച്, ജീവിച്ച്, മരിച്ച്, ഉത്ഥാനം ചെയ്ത സ്ഥലങ്ങൾ സന്ദർശിച്ച് വിശ്വാസാനുഭവത്തിൽ ആഴപ്പെട്ടതായി ചരിത്രം പറയുന്നു. വേദപാരംഗിതനായ വി. ജെറോം, വിശുദ്ധ നാട്ടിലേക്ക് തീർത്ഥാടനം നടത്താൻ ക്രൈസ്തവരെ പ്രോത്സാഹിപ്പിച്ചിരുന്നു. വിശുദ്ധിയിൽ വളരുവാനുള്ള മാർഗ്ഗമായി ഈ വിശുദ്ധ തീർത്ഥാടനത്തെ അദ്ദേഹം കണ്ടിരുന്നു.

തീർത്ഥാടനത്തെ ക്രിസ്തീയവിശ്വാസത്തിന്റെ പ്രതീകമായാണ് ചരിത്രകാരൻമാരും ഗ്രന്ഥകാരൻമാരും സാക്ഷ്യപ്പെടുത്തുന്നത്. വിശ്വവിഖ്യാതനായ ഡാന്റേയുടെ Divine Comedy യിൽ, ആത്മീയയാത്ര നടത്തുന്ന ഒരു തീർത്ഥാടകനെ അവതരിപ്പിക്കുന്നു. പാപത്തിന്റെ വൈരൂപ്യത്തെയും, ദൈവികസ്നേഹത്തിന്റെ സൗന്ദര്യത്തെയും ഈ കൃതി വെളിപ്പെടുത്തുന്നു. പാപത്തിന്റെ അന്ധകാരത്തിൽനിന്നും യേശുക്രിസ്തു ആകുന്ന പ്രകാശത്തിലേക്കുള്ള ഒരു യാത്രയെയാണ് ഈ കൃതി അവതരിപ്പിക്കുക. ക്രിസ്തീയ തീർത്ഥാടനത്തിന്റെ അന്തസത്തയും ഇതുതന്നെയാണ്.

**തീർത്ഥാടനത്തിന്റെ ദൈവശാസ്ത്രം**

ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം, ദൈവത്തിൽ നിന്ന് വരികയും, ദൈവത്തിലേക്ക് തിരികെ പ്പോവുകയും ചെയ്യുന്ന ഒരു യാത്രയുടെ പ്രതീകമാണ് ക്രിസ്തീയ ജീവിതവും തീർത്ഥാടനവും. ക്രൈസ്തവന്റെ ജീവിതം സ്വർഗ്ഗീയ ജറുസലേമിനെ ലക്ഷ്യമാക്കിയുള്ള ഒരു തീർത്ഥാടനമാണ്. ഈ അർത്ഥത്തിൽ, രണ്ടാം വത്തിക്കാൻ കൗൺസിൽ സഭയെ 'തീർത്ഥാടകസഭ' യെന്നും, ക്രൈസ്തവനെ 'തീർത്ഥാടക'നെന്നും



വിശേഷിപ്പിക്കുന്നു. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ തിരുസഭയെപ്പറ്റിയുള്ള പ്രമാണരേഖയുടെ ഏഴാം അദ്ധ്യായത്തിൽ, സഭയെ തീർത്ഥാടകസമൂഹമായി ചിത്രീകരിച്ച്, ഈ തീർത്ഥാടക സഭയുടെ യുഗാന്ത്യ ക്ഷയോന്മുഖപ്രകൃതിയും, സ്വർഗ്ഗീയസഭയുമായുള്ള ഐക്യവും രേഖപ്പെടുത്തിയിരിക്കുന്നു. 'ക്രിസ്തുവിൽ നവീകരിക്കപ്പെടുക' എന്ന ഏക ലക്ഷ്യത്തെ മുൻനിർത്തി യാണ് മനുഷ്യകുലവും, സൃഷ്ടിമുഴുവനും മുന്നോട്ടു പോവുക എന്ന് കൗൺസിൽ പഠിപ്പിക്കുന്നു (LG, No.48). സഭ ഒരു 'തീർത്ഥാടകസഭ' എന്ന നിലയിൽ, സഭയുടെ അംഗങ്ങളായ ദൈവജനം നിരന്തരമായ ഒരു തീർത്ഥാടന ത്തിലാണ് എന്ന് കൗൺസിൽ ഓർമ്മിപ്പിക്കുന്നു. കൗൺസിലിന്റെ, 'സഭയുടെ പ്രേഷിത പ്രവർത്തനം' (Ad Gentes) എന്ന ഡിക്രിയിലും ഇതേ പ്രബോധനം നാം കാണുന്നു. "തീർത്ഥാടക സഭ സ്വഭാവത്താൽതന്നെ പ്രേഷിതയാണ്, കാരണം പിതാവായ ദൈവത്തിന്റെ പദ്ധതിപ്രകാരമുള്ള പുത്രന്റെയും പരിശുദ്ധാത്മാവി ന്റെയും പ്രേഷിതത്വത്തിൽനിന്നാണ് അവളുടെ ഉത്ഭവം" (No.2) അതേ, പെന്തക്കോസ്തിസംഭവംമുതൽ ഇന്നുവരെ, പുതിയനിയമസഭ ഒരു തീർത്ഥാടനത്തിലാണ്. രണ്ടായിരം വർഷമായി ദൈവരാജ്യത്തിന്റെ പൂർണ്ണതയിലേക്ക് സഭ ഈ തീർത്ഥയാത്ര നടത്തുന്നു. ഇന്ന് ജീവിക്കുന്ന ഓരോ ക്രൈസ്തവനും ഈ തീർത്ഥാടനത്തിലാണ്.

സഭയുടെ മക്കൾ നടത്തുന്ന ഈ തീർത്ഥാടനം അവരുടെ ആന്തരിക മനസ്സിന്റെയും, ആത്മീയ ചിന്തയുടെയും, ഉറച്ച വിശ്വാസത്തിന്റെയും പ്രതീകമാണ്. ഇത് ഭൗമീക അവസ്ഥയിൽനിന്ന് സ്വർഗ്ഗീയ അനുഭവത്തിലേക്കുള്ള ജീവിതയാത്രയെ സൂചിപ്പിക്കുന്നു. ഭൂമിയല്ല, സ്വർഗ്ഗമാണ് ക്രൈസ്തവന്റെ ലക്ഷ്യം. ഈ ലോകം നിത്യമായ വാസസ്ഥലമല്ല (1 Cor 7/31), മറിച്ച് നമ്മുടെ ജീവിതം സ്വർഗ്ഗീയ ജറുസലേമിനെ ലക്ഷ്യമാക്കിയുള്ള യാത്രയും തീർത്ഥാടനവുമാണ്. തീർത്ഥാടനം അതിന്റെ പൂർണ്ണ അർത്ഥത്തിൽ, നമ്മുടെ ആത്മീയ വളർച്ചയെ ലക്ഷ്യമാക്കി, വിശുദ്ധമായ ഉദ്ദേശത്തോടെയും വിശ്വാസത്തോടെയും നടത്തുന്ന യാത്രയാണ്. ഈ തീർത്ഥാടനത്തിന്റെ ശരിയായ ലക്ഷ്യം ആത്മീയ ശക്തിയും. അത്മീയ അനുഭവവും ആണ്. തീർത്ഥാടനങ്ങൾ വ്യക്തിപരമായ വിശ്വാസത്തെ ആഴപ്പെടുത്തുവാനും, ജീവിതാന്ത്യംവരെയുള്ള വിശ്വാസപരിശീലനത്തെ പരിപോഷിപ്പിക്കുവാനും ഉതകുന്നതാകണം. ക്രൈസ്തവർ തീർത്ഥാടനം നടത്തുന്നതും പുണ്യസ്ഥലങ്ങളിൽ പോയി പ്രാർത്ഥിക്കു ന്നതും, പാപപരിഹാരവും പ്രായശ്ചിത്തവും നിർവ്വഹി ക്കുന്നതിനും, ക്രിസ്തീയജീവിതത്തിൽ കൂടുതൽ നവീകരിക്കപ്പെടുന്നതിനുംകൂടിയാണ്. ദൈവത്തോട് കൂടുതൽ അടുക്കുന്നതിനും ദൈവത്തിൽനിന്ന് കൂടുതൽ അനുഗ്രഹങ്ങൾ ലഭിക്കുന്നതിനും, ആത്മീകവും ശാരീരികവുമായ സൗഖ്യവും ആശ്വാസവും പ്രാപിക്കു ന്നതിനുമുള്ളതാണ്. തീർത്ഥാടനങ്ങൾ മാനസാന്തര ത്തിന്റെ പ്രക്രിയ കൂടിയായതിനാൽ, തീർത്ഥാടനകേന്ദ്ര ങ്ങളുമായി ബന്ധപ്പെട്ട്, തീർത്ഥാടകരുടെ അജപാലന പരമായ ആവശ്യങ്ങൾക്ക് വേണ്ട ക്രമീകരണം നിർബന്ധമായും ചെയ്യണമെന്ന് സഭ അനുശാസിക്കുന്നു.

ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം, തീർത്ഥാടനം ദൈവകൃപയെന്ന ദാനം ജീവിതത്തിൽ സ്വീകരിക്കു വാനുള്ള അവസരമാണ്. അതിനാലാണ് വിശുദ്ധ നാട്, ലൂർദ്ദ്, ഫാത്തിമ, റോം, അസീസ്സി, വേളാങ്കണ്ണി, മലയാറ്റൂർ.... മുതലായ ലോകത്തിലെ പ്രശസ്ത തീർത്ഥാടനകേന്ദ്രങ്ങളിലേക്ക് അവർ തീർത്ഥാടനം നടത്തുക. അതിലൂടെ സുവിശേഷവത്ക്കരണ സാധ്യ തകളും, വിശ്വാസവും ആത്മീയജീവിതവുംആഴപ്പെടുത്തു വാനുമുള്ള അവസരവും സൃഷ്ടിക്കപ്പെടുന്നു. ഇത് വിശ്വാസത്തിന്റെ അനുഭവം വെളിപ്പെടുത്തൽ കൂടിയാണ്. അതിനാലാണ് പുണ്യസ്ഥലങ്ങളിലേക്കുള്ള തീർത്ഥാട നത്തെ സഭ പ്രോത്സാഹിപ്പിക്കുന്നത്. ക്രൈസ്തവനെ സംബന്ധിച്ചിടത്തോളം, തീർത്ഥാടനം അവന്റെ വിശ്വാസത്തിന്റെ ആഘോഷമാണ് (celebration of his



faith). ഈ വിശ്വാസാഘോഷത്തിന്റെ അനുഭവം ലഭിക്കുവാൻ വി. കുർബ്ബാനയിലൂടെയും, വി. കുർബ്ബാന അനുഭവത്തിലൂടെയും, വചനവായനയിലൂടെയും, വചനധ്യാനത്തിലൂടെയും അവന് സാധിക്കും. അതിനാൽ ഈ അനുഭവത്തിനും, ദൈവത്തെ കണ്ടുമുട്ടുവാനുള്ള അവന്റെ ആഗ്രഹത്തിനുമനുസരിച്ച്, തീർത്ഥാടകരെ ഒരുക്കുവാനുള്ള സൗകര്യവും തീർത്ഥാടനകേന്ദ്രങ്ങളിൽ ക്രമീകരിക്കേണ്ടതാണ്.

**ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം - ആയിരങ്ങൾക്ക് തീർത്ഥാടനത്തിന്റെയും ആത്മനിർവൃതിയുടെയും സ്ഥലം**

1953 ജൂലൈ 15-ാം തീയതി കാലം ചെയ്ത ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്ക് ആയിരക്കണക്കിനാളുകളാണ് ഓരോ വർഷവും തീർത്ഥാടകരായി എത്തിക്കൊണ്ടിരിക്കുന്നത്. 2007 ജൂലൈ 14-ാം തീയതി, 54-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച്, ദൈവദാസനായി പ്രഖ്യാപിക്കപ്പെട്ടതിനുശേഷം, കൂടുതൽ ആളുകൾ കബറിടം സന്ദർശിച്ച് പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിച്ചുവരുന്നു. ദൈവദാസന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച്, റാന്നി-പെരുന്നാട്ടിൽ നിന്നും (1919 ൽ മാർ ഈവാനിയോസ് പിതാവ് സ്ഥാപിച്ച ബഥനി ആശ്രമം) അഭിവന്ദ്യ പിതാക്കൻമാരുടെയും, വൈദികരുടെയും, സന്യസ്തരുടെയും, ആയിരക്കണക്കിനു വിശ്വാസികളുടെയും നേതൃത്വത്തിൽ എല്ലാ വർഷവും ജൂലൈ 10 മുതൽ 15 വരെ കബറിങ്കലേക്ക് പദയാത്രയും നടത്തുന്നു. ജൂലൈ 15-ാം തീയതി നടക്കുന്ന ഓർമ്മത്തിരുന്നാളിനോടനുബന്ധിച്ച്, വിശ്വാസികളെയും തീർത്ഥാടക സമൂഹത്തെയും ആത്മീയമായി ഒരുക്കാൻ, എല്ലാ വർഷവും ജൂലൈ ഒന്ന് മുതൽ പതിന്നാലുവരെയുള്ള ദിവസങ്ങളിൽ വി. കുർബ്ബാനയും, ദൈവദാസനെക്കുറിച്ചുള്ള പ്രഭാഷണ പരമ്പരയും നേർച്ച വിതരണവും സംഘടിപ്പിക്കാറുണ്ട്.

ഇന്ന്, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം അനേകർക്ക് ആശ്വാസവും, പ്രത്യാശയും നൽകുന്ന പുണ്യസ്ഥലമായി മാറിയിരിക്കുന്നു. എല്ലാ ദിവസവും 6.30 ന് കബറിങ്കൽ നടത്തുന്ന സന്ധ്യാപ്രാർത്ഥനയിൽ അനേകർ പങ്കെടുക്കുന്നു. പട്ടം കത്തീഡ്രലിൽ എല്ലാ ദിവസവുമുള്ള വി. കുർബാനയ്ക്ക് പുറമേ, എല്ലാ ഞായറാഴ്ചയും, എല്ലാ മാസത്തിന്റെയും 15-ാം തീയതിയും, 5.30 ന് ഉള്ള വി. കുർബ്ബാനയിൽ അനേകർ പങ്കെടുത്ത് അവരുടെ അനുഭവവും സാക്ഷ്യവും പങ്കുവയ്ക്കുന്നു. തീർത്ഥാടകരുടെ ആത്മീയകാര്യങ്ങൾക്കായും, പ്രാർത്ഥനകൾക്കായും കബർചാപ്പൽ എല്ലാ ദിവസവും തുറന്നിട്ടിരിക്കുന്നു. അനേകർ ഓരോ ദിവസവും കബറിടം സന്ദർശിച്ച്, ദൈവദാസനോട് മാദ്ധ്യസ്ഥം യാചിച്ച് പ്രാർത്ഥിക്കുന്നതിലൂടെ അവർക്ക് വലിയ ആത്മീയനിർവൃതിയും ആത്മീയശക്തിയും ലഭിക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധനായി പ്രഖ്യാപിക്കുന്നതിനുള്ള കാനോനിക നടപടികളുടെ ഭാഗമായി, ദൈവദാസന്റെ ഭൗതിക അവശിഷ്ടം കുടികൊള്ളുന്ന കബർ 2014 ജൂൺ 23 ന് തുറന്ന് പരിശോധിച്ച്, ഭൗതിക അവശിഷ്ടങ്ങൾ കാനോനിക പരിശോധനയ്ക്ക് വിധേയമാക്കിയ ദിവസം ആയിരക്കണക്കിനാളുകളാണ് ഇവിടേക്ക് പ്രവഹിച്ചത്. ദൈവദാസന്റെ ജീവിതവിശുദ്ധി കൂടുതൽ അറിയുവാനും, പഠിക്കുവാനും, അനുഭവിക്കുവാനും അനേകർ ദൈനംദിനം മുമ്പോട്ട് വരുന്നത് ഏറെ സന്തോഷകരമാണ്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയുടെ പരിമളവും, വിശ്വാസത്തിന്റെ ദൃഢതയും, ദൈവപരിപാലനയിലുള്ള ഉറച്ച ബോധ്യവും എല്ലാവർക്കും മാതൃകയാക്കുന്നതിനും, സാർവ്വത്രിക സഭയ്ക്ക് പൊതുവായും. മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് പ്രത്യേകമായും, മാർ ഈവാനിയോസ് പിതാവിലൂടെ ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം ലഭിക്കുന്നതിനായും നമുക്ക് തീഷ്ണമായി പ്രാർത്ഥിക്കാം.





# കൃപ ഒഴുകുന്ന കബറിടങ്ങൾ

**റവ ഫാ. ജോസഫ് വള്ളിയാട്ട്**




ഇസ്രായേലിന്റെ സംരക്ഷകനും ഗുരുവും ആയിരുന്ന ഏലീഷാ പ്രവാചകൻ മരിച്ചകാലം. മൊവാബുദേശക്കാർ ഇസ്രായേലിനെ ആക്രമിച്ചു. മരിച്ചുപോയ ഒരുവനെ സംസ്കരിക്കാനായി കൊണ്ടുപോകുന്ന ഒരു സംഘവും അക്രമിക്കപ്പെട്ടു. മൃതദേഹം വഹിച്ചിരുന്നവർ അത് വലിച്ചെറിഞ്ഞ് ഓടി. ഏലീഷായുടെ കല്ലറയിലാണ് മൃതദേഹം ചെന്നുവീണത്. പ്രവാചകന്റെ അസ്ഥികളെ സ്പർശിച്ച ക്ഷണത്തിൽ മരിച്ചവൻ ഉയിർത്തെഴുന്നേറ്റു (2 രാജാ.13, 20-21). ഏലീഷാ തന്നെയും തന്റെ ഗുരുവായ ഏലിയായുടെ മേൽവസ്ത്രം ഉപയോഗിച്ച് ജോർദ്ദാൻ നദിയെ വിഭജിച്ച് മറുകര കടന്നവനാണ് (2രാജാ 2:13 -14). ദൈവസന്നിധിയിലേക്ക് കടന്നുപോയ തെരഞ്ഞെടുക്കപ്പെട്ടവരുടെ പൂജ്യാവശിഷ്ടങ്ങളുമായി ദൈവസാമീപ്യം അനുഭവിക്കുന്ന അവരുടെ ആത്മാക്കൾ വിവരണവിധേയമല്ലാത്ത ഏതോ രീതിയിൽ ഐക്യപ്പെട്ടിരിക്കുന്നു എന്ന വിശ്വാസമാണ് കത്തോലിക്കാ സഭ പുണ്യവാന്മാരുടെ തിരുശേഷിപ്പുകളെ ബഹുമാനിക്കുന്നതുവഴി പ്രകടിപ്പിക്കുന്നത്. ഭൂജീവിതത്തിൽ അവർ ദൈവത്തെ മഹത്വപ്പെടുത്തിയ അതേ ശരീരങ്ങളുമായി ഉയിർപ്പു ദിവസത്തിൽ അവരുടെ ആത്മാക്കൾ പുനഃസമ്മേളിക്കും. ഇന്നു നാം ബഹുമാനിക്കുന്ന പൂജ്യവസ്തുക്കളിൽ തന്നെ ദൈവസൃഷ്ടിയുടെ പൂർണ്ണമായ മഹിമ വെളിപ്പെടുകയും ചെയ്യും.

മലങ്കരയിലെ പുനരൈക്യ പ്രസ്ഥാനത്തിന്റെ ശിൽപ്പി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം സഭാമക്കളുടെ ശ്രദ്ധയിലും പ്രാർത്ഥനയിലും പൂർവ്വാധികം സജീവമാകുന്ന കാലമാണല്ലോ ഇത്. രക്തസാക്ഷികളും പിതാക്കൻമാരും പ്രഘോഷകരുമായ ദൈവശുശ്രൂഷകരുടെ ഒരു വലിയ നിരയെ അൾത്താരയിൽ വണങ്ങുന്ന ദീർഘമായ സഭാപാരമ്പര്യത്തിലെ ഉന്നത പദവികളിലേക്ക് നമ്മുടെ പ്രിയ പിതാവും അടുത്തുകൊണ്ടിരിക്കുന്നു. ജൂൺ മാസം 23-ാം തീയതി ദൈവദാസന്റെ കബറിടം കാനോനികമായ അന്വേഷണങ്ങളുടെ ഭാഗമായി തുറക്കപ്പെടുകയാണ്. സഭയിലെ പ്രഖ്യാപിത പരിശുദ്ധരുടെ പൂജ്യാവശിഷ്ടങ്ങൾക്ക് പാരമ്പര്യപ്രകാരം നൽകിവരുന്ന വണക്കത്തിന്റെയും അതുമായി ബന്ധപ്പെട്ട കാനോനിക പാരമ്പര്യങ്ങളുടെയും ചരിത്രമാണ് ഈ ലേഖനത്തിന്റ ഉള്ളടക്കം.

### രക്തഗാഥകളിൽ നിന്ന് തുടക്കം

പൂർവപിതാക്കന്മാരും പ്രവാചകന്മാരും ജനനേതാക്കളും രക്തസാക്ഷികളും ഉൾപെടുന്ന നാല്പത്തൊൻപതുപേരുടെ കബറിടങ്ങൾ യഹൂദജനത പ്രത്യേകം വണങ്ങിയിരുന്നു എന്ന് പഴയനിയമ ചരിത്രപണ്ഡിതനായ ജോവാക്കിം ജെറമിയാസ് പറയുന്നു. ഇതിൽ ഓരോ കൂട്ടർക്കും ഓരോ തരത്തിലുള്ള ബഹുമാനമാണ്

ലഭിച്ചിരുന്നത്. ദാവീദിന്റെ സമയത്തിനു ശേഷം വികസിച്ച ഹീബ്രൂ ദേശീയതയുടെ പ്രതിഫലന മായിമാത്രം ഇതിനെ കാണുന്നവരുണ്ട്. പക്ഷെ ജറുസലേമിലെ രണ്ടാം ദേവാലയത്തിന്റെ കാലം മുതലെങ്കിലും ഈ വണക്കത്തിനു മതപരമായ മാനങ്ങൾ കൈവന്നിരുന്നു. ശ്രദ്ധേയമായ ഒരുകാര്യം യഹൂദ രാകട്ടെ, ജനനായകരുടെ ശവകുടീരങ്ങളെ പ്രത്യേക മായി ബഹുമാനിച്ചിരുന്ന ഗ്രീക്കുകാരാവട്ടെ മൃതശരീരങ്ങളെ പ്രദർശിപ്പിക്കുന്നതോ സ്പർശിക്കു ന്നതോ പ്രോൽസാഹിപ്പിച്ചിരുന്നില്ല എന്നതാണ്.

വിശുദ്ധരുടെ ശരീരത്തെ, തിരുശേഷിപ്പുകളെ, വണങ്ങുന്ന പതിവ് സഭയിൽ എന്നാണ് ആരംഭിച്ചതെന്ന് കൃത്യമായി പറയാനാവില്ല. വിശുദ്ധരിൽ പ്രവർത്തിക്കുന്ന അത്ഭുതശക്തി അവർ സ്പർശിച്ചവസ്തുക്കളിലും ഉണ്ടാവും എന്ന് ആദിമസഭ വിശ്വസിച്ചിരുന്നതായി നടപടി പുസ്തകം രേഖപ്പെടുത്തുന്നുണ്ട്: പൗലോസിന്റെ തൂവാലകളും അംഗവസ്ത്രവും രോഗശാന്തിക്കായി വിശ്വാസികൾ ഉപയോഗിച്ചിരുന്നു (19:12). അതുപക്ഷെ മരണാനന്തരമല്ല. തിരുശേഷിപ്പുകളുടെ വണക്കവുമായി ആ വേദഭാഗത്തിനു നേരിട്ടുബന്ധമില്ല. ആദ്യനൂറ്റാ ണ്ടിലോ അതിനടുത്തോ മരിച്ച രക്തസാക്ഷികളുടെ മരണവുമായി ബന്ധപ്പെട്ട വിവരണങ്ങളിൽ (ഉദാ. തോമാശ്ലീഹായുടെ നടപടി, അന്ത്യോഖ്യായിലെ ഇഗ്നാത്യോസിന്റെ രക്തസാക്ഷിത്വ നടപടി) അവരുടെ മൃതശരീരവും അവശേഷിപ്പുകളുമായി ബന്ധപ്പെട്ട അത്ഭുതങ്ങൾ വിവരിക്കുന്നുണ്ട്. പക്ഷെ ഈ രചനകൾ പിൽകാലത്തേതാണ്; പലതും നാലാം നൂറ്റാണ്ടിൽ പ്രചാരത്തിൽ വന്ന വാചിക പാരമ്പര്യങ്ങളിൽനിന്ന് എഴുതപ്പെട്ടവയാണ്. അക്കാലത്ത് വ്യാപകമായി കഴിഞ്ഞിരുന്ന തിരുശേഷിപ്പുവണക്കത്തിന്റെ സ്വാധീനം ആ കഥകളിലുണ്ട്.



ചരിത്രപരമായി പ്രാധാന്യമർഹിക്കുന്ന ആദ്യ വിവരണം രണ്ടാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ തന്നെ എഴുതപ്പെട്ടു എന്ന് ഉറപ്പിക്കാവുന്ന ഒരു രക്തസാക്ഷിത്വ വിവരണത്തിലേതാണ്. സ്മിർണായിലെ മെത്രാനായ വി. പോളികാർപ്പ് എ.ഡി. 160- ന് മുൻപ് കൊല്ലപ്പെട്ടു. അദ്ദേഹത്തിന്റെ മരണത്തോടടുത്ത സംഭവങ്ങൾ വിവരിക്കുന്ന നടപടിപുസ്തകം അധികം വൈകാതെതന്നെ എഴുതപ്പെടുകയും ചെയ്തു. പോളികാർപ്പിനെതിരെ ആരോപണവുമായി മുന്നിൽ നിന്ന നിസേറ്റാസ് എന്ന ശത്രു റോമൻ അധികാരിയെ അറിയിക്കുന്നത്, വയോവൃദ്ധനായ ഈ മെത്രാന്റെ അസ്ഥിയെങ്കിലും ബാക്കിവച്ചാൽ ക്രിസ്ത്യാനികൾ അത് ശേഖരിച്ചുകൊണ്ടുപോയി ആരാധനനടത്തും എന്നാണ്. തിരുശേഷിപ്പുകൾ വണങ്ങുന്ന രീതി അന്നു നിലവിലു ണ്ടായിരുന്നു എന്നാണ് ഈ ആരോപണം സൂചിപ്പിക്കു



ന്നത്. നിസേറ്റസിന്റെ ഉപദേശപ്രകാരം പടയാളികൾ പോളികാർപിന്റെ ശരീരം അഗ്നിയിൽ ദഹിപ്പിച്ചു. പക്ഷെ ക്രിസ്ത്യാനികൾ അഗ്നിയിൽ നിന്ന് അസ്ഥികളുടെ അവശിഷ്ടങ്ങൾ നിഷ്ഠയോടെ ശേഖരിച്ച് പൂജ്യമായി സൂക്ഷിച്ചു എന്ന് നടപടി ഗ്രന്ഥം പറയുന്നു. എ.ഡി. 258 –ൽ രക്തസാക്ഷിയായ വി.സിപ്രിയാനെപ്പറ്റിയും സമകാലീനമായ രക്തസാക്ഷിത്വ നടപടി രചിക്കപ്പെട്ടിട്ടുണ്ട്. ക്രിസ്ത്യാനികൾ വസ്ത്രങ്ങളുംതൂവാലകളും സിപ്രിയാന്റെ ശരീരത്തിൽ സ്പർശിച്ചതിനുശേഷം വിശുദ്ധന്റെ ഓർമ്മക്കായി ഭക്തിപൂർവം സൂക്ഷിച്ചിരുന്നു എന്ന് പോന്തിയാനൂസ് ഇതിൽ എഴുതുന്നു.

കോൺസ്റ്റന്റൈനു ശേഷം റോമൻ ചക്രവർത്തിമാർ ക്രിസ്തുമതാനുഭാവികളായിരുന്നു എന്ന് പ്രസിദ്ധമാണല്ലോ. എന്നാൽ 361–ൽ ചക്രവർത്തിയായ ജൂലിയൻ ക്രിസ്തുമതത്തെ വെറുത്തിരുന്നു. മതത്യാഗിയായ ജൂലിയൻ എന്ന് അറിയപ്പെടുന്ന ഈ ചക്രവർത്തി പത്രോസിന്റെയും പൗലോസിന്റെയും കബറിടങ്ങളിൽ ആരാധനാ ചടങ്ങുകൾ നടത്തിയതിന് ആദിമ ക്രൈസ്തവരെ പരിഹസിക്കുന്നുണ്ട്. ചരിത്രത്തെക്കുറിച്ച് മികച്ച അറിവുണ്ടായിരുന്ന ആൾ എന്ന നിലയിൽ ജൂലിയന്റെ പരിഹാസം സത്യമായിരിക്കാനാണ് സാധ്യത. അങ്ങനെയെങ്കിൽ ആദിമ നൂറ്റാണ്ടുകൾ മുതലേ രക്തസാക്ഷികളുടെയും വിശുദ്ധരുടെയും കബറിടങ്ങളിൽ വിശുദ്ധ ബലി അർപ്പിക്കുന്ന രീതി നിലവിലുണ്ടായിരുന്നിരിക്കണം. മൂന്നാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഭരിച്ചിരുന്ന ഫെലിക്സ് ഒന്നാമൻ മാർപാപ്പ (269–74) രക്തസാക്ഷികളുടെ കബറിടങ്ങളിൽ അൾത്താരകൾ സ്ഥാപിച്ച് വിശുദ്ധബലി അർപ്പിക്കുന്നതിനെ നിയമം മൂലം സ്ഥിരപ്പെടുത്തി. റോമിലെ പ്രാചീന ക്രിസ്ത്യൻ മൃതസംസ്കാര വേദികളായിരുന്ന കാറ്റക്കോമ്പുകളിൽ പഠനം നടത്തിയ പുരാവസ്തു ഗവേഷകർ ഇക്കാര്യം സ്ഥിരീകരിച്ചിട്ടുണ്ട്.

**ചോരമണം മാഞ്ഞ കാലം**

നാലാം നൂറ്റാണ്ടിന്റ ആദ്യ ദശകത്തോടെ റോമാസാമ്രാജ്യത്തിൽ മതപീഡനത്തിന്റെ അലകൾ ഒടുങ്ങി. ക്രൂരമായ പീഡനങ്ങളുടെ നടുവിൽ വിശ്വാസത്തിനു സജീവസാക്ഷ്യം നൽകിയവരെ ക്രിസ്തീയസമൂഹം പരസ്യമായി തങ്ങളുടെ മാതൃകകളായും മധ്യസ്ഥരായും കൊണ്ടാടാൻ ആരംഭിച്ചു. രക്തസാക്ഷികളുടെ കബറിടങ്ങൾ തുറന്ന് തിരുശേഷിപ്പുകൾ അവരുടെ മാതൃനഗരങ്ങളിലേക്കും മറ്റു പ്രധാന ദേവാലയങ്ങളിലേക്കും വിജയ ഘോഷയാത്രയായി കൊണ്ടുപോകുന്ന രീതി നിലവിൽ വന്നു. കോൺസ്റ്റന്റൈൻ ചക്രവർത്തി പൗരസ്ത്യ റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനമായി കോൺസ്റ്റാന്റിനോപ്പിൾ സ്ഥാപിച്ചപ്പോൾ വിവിധസ്ഥലങ്ങളിൽ നിന്ന് തിരുശേഷിപ്പുകൾ ആഘോഷമായി കൊണ്ടുവന്ന് അവിടെ പ്രതിഷ്ഠിച്ചു. വിശുദ്ധരായ അന്ത്രയോസ്, തിമോത്തി, ലൂക്കാ എന്നിവരുടെ തിരുശേഷിപ്പുകൾ അക്കാലത്ത് കോൺസ്റ്റാന്റിനോപ്പിളിൽ കൊണ്ടുവന്നതിന്റെ വിവരണം വിശുദ്ധ ജറോം നൽകുന്നുണ്ട്. സുവർണ്ണകലശങ്ങളിൽ മെത്രാന്മാരായിരുന്നു അത്യാഡംബരപൂർവമായ പ്രദക്ഷിണങ്ങളിൽ തിരുശേഷിപ്പുകൾ വഹിച്ചിരുന്നത്. രാജാക്കന്മാരുടെ കൊട്ടാരത്തേക്കാൾ മനോഹരമായ സ്മാരകങ്ങളാണ് സഭ തന്റെ രക്തസാക്ഷികൾക്ക് വേണ്ടി നിർമ്മിക്കുന്നതെന്ന് സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് സാക്ഷിക്കുന്നു.




എന്നാൽ ഇക്കാലത്തുതന്നെ, വിശുദ്ധരുടെ തിരുശേഷിപ്പുകൾ സൂക്ഷിക്കുന്നതിനായി അമിതാവേശം കാണിച്ചിരുന്ന ഈജിപ്തിലെ ക്രൈസ്തവരെ അത്തനാസ്യോസ് ശകാരിക്കുന്നുണ്ട്. പ്രാചീന ഈജിപ്തിലെ പരമ്പരാഗത രീതികൾ ഉപയോഗിച്ച് ക്രിസ്തീയ നേതാക്കളുടെയും രക്തസാക്ഷികളുടെയും മൃതശരീരങ്ങൾ സംസ്കരിക്കാതെ മമ്മീകരിച്ച് സൂക്ഷിക്കുവാൻ അന്നത്തെ ക്രൈസ്തവർ ശ്രമിച്ചതാണ് അത്തനാസ്യോസിനെ പ്രകോപിപ്പിക്കുന്നത്. മരുഭൂമിയിലെ വി. അന്തോണിയോസ് മരിക്കുമ്പോൾ തന്റെ മൃതശരീരം ആരും അറിയാത്ത ഇടത്ത് രഹസ്യമായി സംസ്കരിക്കുവാൻ ചട്ടം കെട്ടിയത് ഇത്തരം താല്പര്യമുള്ളവരിൽ നിന്ന് രക്ഷപെടാനായിരുന്നു എന്ന് അത്തനാസ്യോസ് സൂചിപ്പിക്കുന്നു. മരിച്ചവരെ നേരായ രീതിയിൽ സംസ്കരിക്കണം എന്ന് അത്തനാസ്യോസ് നിഷ്കർഷിക്കുന്നു. രക്തസാക്ഷികളെ ബഹുമാനിക്കുന്ന മാർത്തീരിയും എന്ന സ്മാരകങ്ങൾ പണിയുന്നതും അവിടേയ്ക്കുണ്ടാകുന്ന തീർത്ഥാടനം വഴി ലാഭമുണ്ടാക്കുന്നതും അക്കാലത്തുതന്നെ ചിലരുടെ ലക്ഷ്യമായിരുന്നു എന്ന് അത്തനാസ്യോസ് സൂചിപ്പിക്കുന്നുണ്ട്. സഭയിൽ നിന്ന് വേർപെട്ട് നിന്നിരുന്ന ചില തീവ്രവാദഗ്രൂപ്പുകളെയാണ് അത്തനാസ്യോസ് കുറ്റപ്പെടുത്തുന്നതെങ്കിലും സഭയിൽ അംഗങ്ങളായിരുന്ന ചില സന്യസ്തരും പ്രഭുക്കന്മാരും ഇത്തരം കാര്യങ്ങളിൽ ഉൾപെട്ടിരുന്നു എന്ന് സാഹചര്യം വ്യക്തമാക്കുന്നു

വിശുദ്ധർക്കും രക്തസാക്ഷികൾക്കും സഭയ്ക്കുള്ളിൽ ഉള്ള അംഗീകാരം വർദ്ധിച്ചുവന്നു. ഈ വണക്കത്തിനു ദൈവശാസ്ത്രപരമായ വ്യാഖ്യാനങ്ങൾ ആവശ്യമായി. ഗ്രീക്കുകാരുൾപെടെ വിജാതീയരും യഹൂദരും



മൃതശരീരത്തെ സ്പർശിക്കുന്നത് അശുദ്ധി ആയി കരുതിയിരുന്നു. ഇതിനെ സംബന്ധിച്ച പഴയനിയമ ധാരണകൾ ക്രിസ്ത്യാനികളെ ബാധിക്കുന്നില്ലെന്ന്, 115-ാം സങ്കീർത്തനത്തിലെ 'തന്റെ വിശുദ്ധരുടെ മരണം കർത്താവിന് അമൂല്യമാണ്' എന്ന വാചകം വ്യാഖ്യാനിച്ചുകൊണ്ട് മഹാനായ വി. ബസേലിയോസ് പഠിപ്പിക്കുന്നുണ്ട്: 'യഹൂദനായി ഒരാൾ മരിക്കുമ്പോൾ അയാളുടേതായി അവശേഷിക്കുന്നതെല്ലാംമരണ ബദ്ധമായിത്തന്നെ തുടരുന്നു; മരണം ക്രിസ്തുവിനോടൊപ്പമാകുമ്പോൾ, തന്റെ പരിശുദ്ധരുടെ അവശേഷിപ്പുകൾ വിലയേറിയതായിത്തീരുന്നു. മുൻപ്, മൃതദേഹത്തെ സ്പർശിച്ച് അശുദ്ധരാകരുത് എന്ന് പുരോഹിതന്മാരോട് നിഷ്കർഷിക്കപ്പെട്ടിരുന്നു. പുതിയ നിയമത്തിലാകട്ടെ തിരുശേഷിപ്പുകളെ സ്പർശിക്കുന്നവൻ അനുഗ്രഹം പ്രാപിക്കുന്നു'. എന്നാൽ തിരുശേഷിപ്പുകളോടുള്ള വണക്കത്തിന് അമിതപ്രാധാന്യം നൽകേണ്ടതില്ലെന്നും സഭാപിതാക്കന്മാർ ഓർമ്മിപ്പിക്കുന്നുണ്ട്. തിരുശേഷിപ്പുകളെ തൊട്ടുനിൽക്കുകയല്ല, വിശുദ്ധർ നമുക്ക് നൽകിയ മാതൃക അനുവർത്തിക്കുകയാണ് അവരെ ബഹുമാനിക്കുന്നതിനുള്ള മെച്ചമായവഴി എന്ന് വി. ദാമാസോസ് പാപ്പാ (366-384) വ്യക്തമായി പഠിപ്പിക്കുന്നുണ്ട്.

ക്രിസ്ത്യാനികൾ മനുഷ്യരെ ആരാധിക്കുന്നവരാണെന്ന തെറ്റിദ്ധാരണ വിജാതീയരുടെ ഇടയിൽ പരന്നു. നാലും അഞ്ചും നൂറ്റാണ്ടിലെ സഭാപിതാക്കന്മാർ ഈ തെറ്റിദ്ധാരണ ഒഴിവാക്കാനായി വളരെ പരിശ്രമിച്ചവരാണ്. ഇതു സംബന്ധിച്ച് കത്തോലിക്കാസഭയിൽ പിൽക്കാല പ്രബോധനത്തിന് വ്യക്തമായ അടിത്തറയിട്ടത് വി. അഗസ്തീനോസും വി.ജറോമും ആണ്. ദൈവനഗരം എന്ന തന്റെ പ്രസിദ്ധഗ്രന്ഥത്തിൽ ദൈവത്തിനുമാത്രം നൽകുന്ന ആരാധനയും (ലാറ്റിൻ ഭാഷയിൽ *ലാത്രിയ, ലാത്രേയിയ* എന്ന ഗ്രീക്ക് മൂലത്തിൽ നിന്ന്; ബലിയർപ്പണവുമായി ബന്ധപ്പെട്ട വാക്കാണത്) വിശുദ്ധർക്ക് നൽകുന്ന ബഹുമാനം/വണക്കവും (ലാറ്റിനിൽ *ദൂലിയ, ദൂലേയിയ* എന്ന മൂലത്തിൽ നിന്ന്. അടിമകൾ ഉടമസ്ഥരോടും വിദ്യാർത്ഥികൾ അധ്യാപകരോടും പുലർത്തുന്ന മനോഭാവം ആണ് സൂചിതം) രണ്ടു കാര്യങ്ങളാണെന്ന് വി. അഗസ്തീനോസ് വ്യക്തമാക്കി.

സഭയിൽ വണക്കത്തിനു പ്രാധാന്യം വന്നതോടെ അതുമായി ബന്ധപ്പെട്ട കച്ചവടമനഃസ്ഥിതികളും വർദ്ധിക്കാനിടയായി. പലതരത്തിലുള്ള അപചയങ്ങൾ അതിൽ നിന്ന് ഉളവായി. ഈജിപ്തിലെ ക്രൈസ്തവരുടെ ഇടയിൽ ഉണ്ടായിരുന്ന പ്രവണതകളെപറ്റി മുൻപ് സൂചിപ്പിച്ചല്ലോ. റോം ഉൾപടെയുള്ള പടിഞ്ഞാറൻ ദേശങ്ങളിലും ഇത്തരം മനോഭാവങ്ങൾ പ്രബലമായി. തിരുശേഷിപ്പുകൾക്കുവേണ്ടിയുള്ള ആഗ്രഹം വ്യാപകമായതോടെ പലരും വിശുദ്ധരുമായി ബന്ധമില്ലാത്ത ശരീരാവശിഷ്ടങ്ങളും വസ്തുക്കളും തിരുശേഷിപ്പുകളായി വിറ്റ് പണമുണ്ടാക്കാൻ ആരംഭിച്ചു. റോമാ സഭയിൽ കുപ്രസിദ്ധി നേടിയ ദേവൂസ്ദോണ എന്ന ഡീക്കൻ റോമിലെ ഒരു പുരാതന സെമിത്തേരി കൊള്ളയടിച്ച് ശരീരാവശിഷ്ടങ്ങൾ ആൽപ്സ് പർവതത്തിനപ്പുറത്തേക്ക് കടത്തി വിറ്റ് പണമാക്കി എന്ന് പറയപ്പെടുന്നു. പ്രഗത്ഭരായ സഭാപിതാക്കന്മാർ വിശ്വാസസംരക്ഷകരായി ഉണ്ടായിരുന്ന നാലാം നൂറ്റാണ്ടിലെ അവസ്ഥ ഇതാണെങ്കിൽ, പ്രഭുക്കന്മാരും വ്യാപാരികളും സഭാതാല്പര്യങ്ങളെ നിയന്ത്രിച്ചിരുന്ന മധ്യകാലത്ത് ഇത്തരം 'ഭക്തവ്യാപാരങ്ങൾ' എത്രമാത്രം അധഃപതിച്ചുകാണും എന്ന് വായനക്കാർ ഊഹിച്ചാൽ മതി.

വ്യാജ 'തിരുശേഷിപ്പുകൾ' വിറ്റഴിക്കുന്ന കാലത്തു തന്നെ, വിശുദ്ധരുമായി ബന്ധപ്പെട്ട് അനധികൃതമായി അനേകസ്ഥലങ്ങളിൽ അൾത്താരകളും ആരാധനാലയങ്ങളും സ്ഥാപിക്കുന്ന രീതിയും ആരംഭിച്ചു. ഇവയിലോരോന്നിനും യോജിച്ച ഐതിഹ്യങ്ങളും

കഥകളും പ്രചാരത്തിൽ എത്തി. ഈ പ്രവണത തടയുന്നതിനായി 401-ൽ കൂടിയ കാർത്തേജിലെ സുനഹദോസ് നിയമനിർമ്മാണം നടത്തി. വിശുദ്ധരുടെ യഥാർത്ഥമായ തിരുശേഷിപ്പുകൾ ഇല്ലാതെ പണിയപ്പെട്ട ആരാധനാസ്ഥലങ്ങൾ പൊളിച്ചുനീക്കുന്നതിന് സുനഹദോസ് മെത്രാന്മാരെ ചുമതലപ്പെടുത്തി. പൊളിച്ചു നീക്കാൻ സാധ്യമല്ലാത്ത ഇടങ്ങളിൽ ആരാധന നടത്തുന്നത് വിലക്കി. ശരിയായ തിരുശേഷിപ്പും അല്ലാത്തതും തമ്മിൽ വേർതിരിക്കുന്ന ആദ്യത്തെ നിയമനിർമ്മാണം ഈ സുനഹദോസിലേതാണ്. ദീർഘവും അവിതർക്കവും ആയ പാരമ്പര്യത്തിന്റെ പിൻബലം ഉള്ള തിരുശേഷിപ്പുകൾ മാത്രമേ യഥാർത്ഥതിരുശേഷിപ്പായി അംഗീകരിക്കുകയുള്ളൂ എന്ന് സുനഹദോസ് തീർപ്പ് കല്പിച്ചു.

നാലാം നൂറ്റാണ്ടുമുതൽ, തിരുശേഷിപ്പുകളോടുള്ള ഭക്തരുടെ അഭിനിവേശം അതിരുവിടുന്നത് കണ്ട ചക്രവർത്തിമാർ നിയമം മൂലം അവയുടെ കൈവശാവകാശവും കൈമാറ്റവും നിയന്ത്രിക്കാൻ ശ്രമിച്ചു. തെയഡോഷ്യസ് രണ്ടാമൻ ക്രോഡീകരിച്ച് 438-ൽ പ്രസിദ്ധീകരിച്ച നിയമാവലിയിൽ തിരുശേഷിപ്പുകൾ ഒരു സ്ഥലത്തുനിന്ന് മറ്റൊരിടത്തേക്ക് മാറ്റുന്നതും, ശരീരങ്ങൾ വിഭജിക്കുന്നതും, വിലയ്ക്ക് വിൽക്കുന്നതും കർശനമായി നിരോധിച്ചു. ഈ നിയമങ്ങൾ പടിഞ്ഞാറൻ സാമ്രാജ്യത്തിൽ നടപ്പിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല. പിൽക്കാലത്ത് ലാറ്റിൻ സഭയിൽ നിലവിലിരുന്ന അപചയങ്ങൾ പലതും, വിശുദ്ധരുടെ ശരീരഭാഗങ്ങൾ മുറിച്ച് പങ്കുവയ്ക്കുന്നതുൾപടെ, കിഴക്ക് ഉത്ഭവിച്ചവയാണ്. മഹാനായ ഗ്രിഗറി മാർപാപ്പായുടെ കാലത്ത് കിഴക്ക് ചക്രവർത്തിനി ആയിരുന്ന കോൺസ്റ്റന്റീന തന്റെ സ്വകാര്യ ചാപ്പലിന്റെ മഹത്വം ഉയർത്താൻ വേണ്ടി പൗലോസ് ശ്ലീഹായുടെ ശിരസ്സ് ആവശ്യപ്പെട്ടിരുന്നു. ഇങ്ങനെ വിശുദ്ധരുടെ ശരീരഭാഗങ്ങൾ മുറിച്ചു മാറ്റുന്നതിനെ എതിർത്തിരുന്ന പാപ്പാ അപ്പോസ്തലന്റേതായി കരുതപ്പെട്ടിരുന്ന ചില വസ്ത്രങ്ങൾ മാത്രം അയച്ചുകൊടുക്കുകയാണ് ചെയ്തത്. പക്ഷെ ഏഴാം നൂറ്റാണ്ടിനുശേഷം, മധ്യകാല യൂറോപ്പിൽ ഇത്തരം ദുരാചാരങ്ങൾ കിഴക്കിനേക്കാൾ ശക്തമായി പ്രചരിക്കുകയുണ്ടായി.

കാർത്തേജിലെ സുനഹദോസോടുകൂടി (401) സഭ തിരുശേഷിപ്പുകളുടെ ആധികാരികത നിർണയിക്കുന്നതിൽ മാനദണ്ഡങ്ങൾ ഏർപെടുത്തി എന്ന് പറഞ്ഞല്ലോ. പിൽക്കാല നൂറ്റാണ്ടുകളിൽ തിരുശേഷിപ്പുകളുടെ വിശ്വാസ്യത പരിശോധിക്കുന്നതിന് പലതരത്തിലുമുള്ള നടപടിക്രമങ്ങൾ നിലവിൽ വന്നു. ശാസ്ത്രീയമായ പരീക്ഷണങ്ങൾ സാധ്യമല്ലാതിരുന്ന അക്കാലത്ത് തിരുശേഷിപ്പുകളുടെ അത്ഭുതശക്തി പരിശോധിക്കുകയായിരുന്നു പ്രധാനവഴി. തിരുശേഷിപ്പുകളുമായി ബന്ധപ്പെട്ട് നടന്ന അത്ഭുതങ്ങളുടെ ലിസ്റ്റ് എഴുതി തയ്യാറാക്കി സൂക്ഷിക്കണമെന്ന് അഗസ്തീനോസ് തുടങ്ങി പിതാക്കന്മാർ ആവശ്യപ്പെട്ടിരുന്നു. അത്തരം സാക്ഷ്യങ്ങൾ സാധ്യമല്ലാത്ത സാഹചര്യങ്ങളിൽ ദീർഘമായ ഒരു പ്രാർത്ഥനാശുശ്രൂഷയുടെ ഒടുവിൽ തീയ്ക്കുള്ളിലേക്ക് തിരുശേഷിപ്പായി കരുതിയിരിക്കുന്ന വസ്തു നീക്കിവച്ച് ഒരു പ്രാർത്ഥന നടത്തും. പ്രാർത്ഥനയ്ക്ക് ശേഷം അത്ഭുതകരമായി വസ്തു അവശേഷിച്ചാൽ മാത്രമേ അത് തിരുശേഷിപ്പായി കരുതുമായിരുന്നുള്ളൂ.

ഇത്തരം നടപടികൾ അപ്രായോഗികമായതുകൊണ്ടുതന്നെ വ്യാജതിരുശേഷിപ്പുകളുടെ പ്രചാരം വർദ്ധിച്ചുവന്നുകൊണ്ടിരുന്നു. കാലാകാലങ്ങളിൽ പ്രാദേശികവും സാർവത്രികവുമായ സുനഹദോസുകളിൽ ഈ വിഷയം സംബന്ധിച്ച് പുതിയ മാനദണ്ഡങ്ങൾ നിശ്ചയിക്കപ്പെടുകയോ മാർപാപ്പാമാർ പുതിയ തീരുമാനങ്ങൾ എടുക്കുകയോ ചെയ്തിട്ടുണ്ട്. നമ്മുടെ അന്വേഷണവുമായി നേരിട്ട് ബന്ധമുള്ള പ്രധാനതീരുമാനങ്ങൾ മാത്രം താഴെചേർക്കുന്നു. ഒൻപതാം ഗ്രിഗറി മാർപാപ്പായുടെ കാലം വരെ തിരുശേഷിപ്പുകളുടെ ആധികാരികത നിർണ്ണയിക്കാൻ രൂപതാ മെത്രാന്മാർക്ക് പൂർണമായ അവകാശം ഉണ്ടായിരുന്നു. ഗ്രിഗറി മാർപ്പാപ്പാ ഇക്കാര്യത്തിലുള്ള അന്തിമമായ തീർപ്പ് തിരുസിംഹാസനത്തിലേക്ക് പരിമിതപ്പെടുത്തി. ലിയോൺസിൽ വച്ച് നടന്ന 1274-ലെ പാശ്ചാത്യ പൊതുസുനഹദോസിൽ തിരുശേഷിപ്പുകൾ സൂക്ഷിക്കുന്ന ദേവാലയത്തിൽ അവയുടെ ആധികാരികത തെളിയിക്കുന്ന രേഖകൾ ഉണ്ടാവണം എന്ന നിയമം നിലവിൽ വന്നു. സഭയുടെ ഔദ്യോഗിക പ്രതിനിധിയുടെ സാന്നിധ്യത്തിൽ എല്ലാ തിരുശേഷിപ്പുകളും, തിരുശേഷിപ്പുകളായി അംഗീകരിക്കപ്പെടുവാൻ ഇടയുള്ള വസ്തുക്കളും പരിശോധിക്കപ്പെടണം എന്ന നിയമം ആദ്യമായി രേഖപ്പെടുത്തപ്പെടുന്നത് മിലാനിലെ ഒരു പ്രാദേശിക സുനഹദോസിലാണ് (1576). ഇന്ന് നമ്മൾ അറിയുന്ന കാനോനിക പരിശോധനയുടെ പ്രാഗ്രൂപമായ ഈ പരിശോധന നൈയാമികമായി സ്ഥിരപ്പെടുത്തിയത് മിലാനിലെ ആർച്ച് ബിഷപ്പായിരുന്ന വി. ചാൾസ് ബൊറോമിയോ ആണ്. ഇതിൻ പ്രകാരം ആർച്ചുബിഷപ്പിന്റെ പ്രത്യേക പ്രതിനിധി, തിരുശേഷിപ്പുകൾ സൂക്ഷിച്ചിരിക്കുകയോ പുതുതായി കണ്ടുപിടിക്കുകയോ ചെയ്ത എല്ലാ ഇടങ്ങളിലും നേരിട്ടു പോയി അവയുമായി ബന്ധപ്പെട്ട രേഖകളും, വാചികമോ ലിഖിതമോ ആയ സാക്ഷ്യങ്ങളും വിശദമായി പരിശോധിക്കുകയും തിരുശേഷിപ്പുകൾ നേരിട്ട് പരിശോധിച്ച് ഉറപ്പുവരുത്തുകയും ചെയ്തു. ഈ പ്രതിനിധിയുടെ റിപ്പോർട്ട് പ്രകാരം രൂപതാധ്യക്ഷൻ ആധികാരികമായ തിരുശേഷിപ്പുകളുടെ ലിസ്റ്റ് പ്രസിദ്ധീകരിക്കണം എന്ന് നിഷ്കർഷിക്കപ്പെട്ടു.

ഈ പരിശോധന എന്നുമുതലാണ് സാർവത്രികമായി നിഷ്കർഷിക്കപ്പെട്ടത് എന്ന് കണ്ടുപിടിക്കാൽ ഈ ലേഖകനു സാധിച്ചില്ല. ഏതായാലും പത്താം ക്ലെമന്റ് പാപ്പായുടെ കാലത്ത് തിരുശേഷിപ്പുകൾ കൈകാര്യം ചെയ്യുന്ന ഇടങ്ങളിൽ ഔദ്യോഗിക പ്രാതിനിധ്യവും നൈയാമികമായ പരിശോധനയും റോമാസഭയിൽ നിർബന്ധമായിത്തീർന്നു എന്ന് ഉറപ്പാണ്. 1673-ൽ

ക്ലെമന്റ് മാർപാപ്പാ പുറത്തിറക്കിയ *എക്സ് കൊമ്മീസേ* എന്ന തിരുവെഴുത്തിൽ ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. പാപ്പായുടെ വികാർ ജെനറൽ ആയ കർദ്ദിനാളിന്റെ പ്രതിനിധിയുടെ സാന്നിധ്യത്തിലല്ലാതെ റോമൻ സഭയുടെ സെമിത്തേരികളിൽ നിന്ന് മൃതശരീരങ്ങൾ പുറത്തെടുക്കുന്നതും നീക്കം ചെയ്യുന്നതും ഈ തിരുവെഴുത്ത് വിലക്കുന്നു. ഔദ്യോഗിക അനുമതി യോടെ പുറത്തെടുക്കുന്ന ശരീരങ്ങൾ ഈ പ്രതിനിധി പരിശോധിക്കുകയും ആരുടേതാണ് ശരീരം എന്ന് വസ്തുനിഷ്ഠമായ അന്വേഷണങ്ങൾ വഴിയായി ഉറപ്പുവരുത്തുകയും മൃതശരീരത്തിൽ രക്തസാക്ഷിത്വ ത്തിന്റെ അടയാളങ്ങൾ ഉണ്ടോ എന്ന് നേരിട്ട് സാക്ഷ്യപ്പെടുത്തുകയും ചെയ്യണം. വിശുദ്ധരുടേ താണെന്ന് ഉറപ്പുവരുത്തുന്ന തിരുശേഷിപ്പുകൾ കർദ്ദിനാൾ തിരുസംഘത്തിന്റെ പരിചിന്തനത്തിനു വിധേയമായി മാത്രം പൊതുവണക്കത്തിനു വിട്ടു കൊടുക്കണം എന്നും ഈ തിരുവെഴുത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. ഈ തിരുശേഷിപ്പുകളുമായി ബന്ധപ്പെട്ട് ധനപരമായ ക്രയവിക്രയങ്ങൾ നടക്കുന്ന തിനെ വിചാരണയില്ലാത്ത മഹറോനുകീഴിൽ നിരോധിച്ചിരിക്കുന്നു എന്നത് സഭ ഇക്കാര്യത്തെ എത്ര ഗൗരവമായി കണ്ടിരുന്നു എന്നതിന്റെ സൂചനയാണ്.

സഭയുടെ പൊതുഭരണക്രമം അനുസരിച്ച് 1588 മുതൽ റോമിൽ പ്രവർത്തിച്ചിരുന്ന ആരാധനാക്രമങ്ങളുടെ തിരു സംഘമാണ്, പൊതുവണക്കവുമായി ബന്ധപ്പെട്ട വിഷയങ്ങൾ എന്ന നിലയിൽ, തിരുശേഷിപ്പുകളും കബറിടങ്ങളും സംബന്ധിച്ച തീരുമാനങ്ങൾ എടു ത്തിരുന്നത്. ഒൻപതാം ക്ലെമെന്റ് പാപ്പാ 1669ൽ ദണ്ഡവിമോചനവും തിരുശേഷിപ്പുകളും സംബന്ധിച്ച വിഷയങ്ങൾക്കായി ഒരു പ്രത്യേക തിരുസംഘം സ്ഥാപിച്ചു. 1864-ൽ ഈ തിരുസംഘത്തിന്റെ മേൽ നോട്ടത്തിൽ മാക്സെൻസിയോലൂസ് എന്ന വിശുദ്ധന്റെ തിരുശേഷിപ്പുകളിൽ വൈദ്യശാസ്ത്രപരമായ പരിശോധ നകൾ നടത്തിയതായി രേഖകളുണ്ട്. അതിനു മുൻപ് തന്നെ ഈ രീതി നിലവിൽ വന്നിട്ടുണ്ടാവണം. പത്താം പീയൂസ് പാപ്പായുടെ കാലത്ത് (1908) തിരുശേഷി പ്പുകളുടെ മേൽനോട്ടത്തിനുള്ള തിരുസംഘം ആരാധനാ ക്രമത്തിനുള്ള തിരുസംഘവുമായി യോജിപ്പിച്ചു. പോൾ ആറാമൻ പാപ്പാ 1969-ൽ നാമകരണ നടപടികൾക്കുള്ള പ്രത്യേക തിരുസംഘം സ്ഥാപിച്ചപ്പോൾ, വിശുദ്ധ പദവിയിലേക്ക് പരിഗണിക്കുന്നവരുടെ ജീവിതവും മരണവും കബറിടവുമായി ബന്ധപ്പെട്ട എല്ലാ നൈയാമിക പരിശോധനകളും ഈ തിരുസംഘത്തിന്റെ ചുമതലയിൽ ആയി.

വിശുദ്ധ പദവിയ്ക്ക് വിദൂര ആമുഖമായി പരിഗണിക്കപ്പെടുന്ന ആൾ ക്രിസ്തീയമൂല്യങ്ങൾ മാതൃകാപരമായി ജീവിച്ച ആളാണെന്ന് (Venerable) പ്രഖ്യാപിക്കപ്പെടുന്ന കർമ്മത്തിനു മുന്നോടിയായിട്ടാണ് ഇപ്പോൾ മൃതശരീരവും കബറിടവുമായി ബന്ധപ്പെട്ട കാനോനിക പരിശോധനകൾ നടക്കുന്നത്. പരിഗണിക്കപ്പെടുന്ന ദൈവദാസരുടെ മരണവും കബറടക്കവും ക്രിസ്തീയമായ സാഹചര്യങ്ങളിൽ നടന്നു എന്ന് ഉറപ്പുവരുത്തുക, മൃതശരീരം പരിഗണിക്കപ്പെടുന്ന ദൈവദാസന്റേത് തന്നെ ആണെന്ന് ഉറപ്പാക്കുക, കബറിൽ മറ്റു മൃതാവശിഷ്ടങ്ങൾ അടക്കുവാൻ ഇടയായിട്ടുണ്ടോ എന്ന് പരിശോധിക്കുക, കബറിടവുമായി ബന്ധപ്പെട്ട് അന്ധവിശ്വാസങ്ങളോ അനാചാരങ്ങളോ നിലനിൽക്കുന്നില്ല എന്ന് ഉറപ്പുവരുത്തി 'നാൺ കുൾത്തൂസ്' എന്ന് അറിയപ്പെടുന്ന സാക്ഷ്യപ്പെടുത്തൽ നൽകുക മുതലായവയാണ് ഈ പരിശോധനയിൽ നിർവഹിക്കപ്പെടുന്നത്. നാമകരണ നടപടികളുടെ ഭാഗമെന്ന നിലയിൽ ഈ പരിശോധന ഒഴിവാക്കുന്നതിനു തിരുസിംഹാസനത്തിനു അധികാരമുണ്ട്. മദർ തെരേസയെ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിക്കുന്നതിനു മുൻപ് ഈ പരിശോധന നടത്തിയിരുന്നില്ല. വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പായ്ക്ക് കാനോനിക പരിശോധന നിഷ്കർഷിച്ചിരുന്നില്ല; തിരുശേഷിപ്പുകൾ ദേവാലയത്തിലേക്ക് മാറ്റുന്ന ചടങ്ങ് നടന്നത് വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിക്കുന്നതിന് മുൻപ്, പരസ്യവണക്കത്തിനു സൗകര്യം നൽകുന്നതിനുവേണ്ടിയാണ്.

### അനശ്വരതയുടെ അച്ചാരം

വിശുദ്ധരുടെ മൃതശരീരങ്ങളിൽ ദൈവം ചില പ്രത്യേക സാഹചര്യങ്ങളിൽ വെളിവാക്കുന്ന അത്ഭുതമാണ് അഴിവില്ലാത്ത നില. പ്രകൃതിബദ്ധമായ സാഹചര്യങ്ങളിൽ ചിലപ്പോൾ സാധാരണ മൃത ശരീരങ്ങൾ അഴിവില്ലാതെ നിലനിൽക്കാറുണ്ട്. മമ്മീകരിച്ചോ സമാനമായ രാസപരിരക്ഷ (enbalming) വഴിയോ മൃതശരീരങ്ങൾ നിലനിൽക്കുന്ന സാഹചര്യ ങ്ങളും ഉണ്ട്. എന്നാൽ സഭയുടെ പരിശുദ്ധരിൽ അഴിയാനിലയിൽ മൃതശരീരങ്ങൾ കാണപ്പെടുന്നത് പ്രകൃതിബദ്ധമായ കാരണങ്ങൾക്ക് വിധേയം എന്ന് കരുതാവുന്നതിലും വളരെ അധികമാണ്. രാസപരിരക്ഷ നടത്തിയ മൃതശരീരങ്ങളിൽ ഇക്കാര്യം പ്രത്യേക പരിഗണയായി കരുതാറില്ല. രണ്ടാം നൂറ്റാണ്ടിൽ വധിക്കപ്പെട്ട വി.സിസിലിയ എന്ന രക്തസാക്ഷിണിയുടെ ശരീരമാണ് അഴിയാ ശരീരങ്ങളിൽ ഏറ്റവും പുരാതനം എന്ന് കരുതപ്പെടുന്നു. വെട്ടേറ്റ് നിലത്തുവീണനിലയിൽ തന്നെ, പ്രത്യേക മൃതപരിചരണം ഒന്നും ലഭിക്കാത്ത ആ ശരീരം അതേ നിലയിൽ കണ്ടെത്തിയത് 1500 വർഷങ്ങളോളം കഴിഞ്ഞാണ്. ഇപ്രകാരം സംരക്ഷി ക്കപ്പെട്ട ശരീരങ്ങളിൽ ഏറ്റവും പ്രസിദ്ധം പരിശുദ്ധ അമ്മയെ നേരിട്ടു ദർശിക്കുവാൻ ഭാഗ്യം ലഭിച്ച വിശുദ്ധ ബെർണദീത്തയുടേതാണെന്ന് കരുതപ്പെടുന്നു. തൊലി യുടെ നിറം ഇരുണ്ടതല്ലാതെ ശരീരത്തിന്റെ ഘടനക്ക് മാറ്റം വന്നിരുന്നില്ലെന്നും മാസ പേശികൾക്ക് ജീവനുള്ള വ്യക്തികളുടെ പേശികൾക്കുള്ള മൃദുത്വം ഉണ്ടായിരു ന്നെന്നും ഈ പരിശുദ്ധയുടെ തിരുശേഷിപ്പുകൾ പരിശോധിച്ചവർ സാക്ഷ്യപ്പെടുത്തിയിരിക്കുന്നു. നേർത്ത മെഴുകിന്റെ ആവരണത്തിൽ അതിസുന്ദരിയായി ഈ വിശുദ്ധയെ ഇന്നും നേരിട്ടുകാണാവുന്നതാണ്.

ഭാരതത്തിന്റെ രണ്ടാം അപ്പോസ്തലനായ ഫ്രാൻസിസ് സേവ്യറിന്റെ അഴിയാ ശരീരം പ്രത്യേക പരാമർശം അർഹിക്കുന്നതാണ്. മിഷൻ യാത്രയ്ക്കിടയിൽ തെക്കൻ ഏഷ്യയിലായിരുന്ന വിശുദ്ധന്റെ ശരീരം അസ്ഥികൾ ജന്മനാട്ടിലേക്ക് കൊണ്ടുപോകണം എന്ന ഉദ്ദേശ്യത്തോടെ വേഗം അഴുകുന്നതിനു ചുണ്ണാമ്പ് പോലെയുള്ള വസ്തുക്കൾ ചേർത്താണ് സംസ്കരിച്ചതെന്ന് പറയപ്പെടുന്നു. 1931-ൽ വിശുദ്ധന്റെ ശരീരം പൊതുദർശനത്തിനു വയ്ക്കുമ്പോൾ പ്രദക്ഷിണത്തിനു തിരുശേഷിപ്പിന്റെ പേടകം വഹിക്കാൻ, അന്നു കത്തോലിക്കാ സഭയിൽ നവാഗതനായിരുന്ന ആർച്ച് ബിഷപ്പ് മാർ ഈവാനിയോസും ഉണ്ടായിരുന്നു എന്നത് ശ്രദ്ധേയമാണ്. ഗോവായിലെ പാത്രിയർക്കീസുമായി നീണ്ട എഴുത്തുകുത്തുകൾ നടത്തി ഇക്കാര്യത്തിൽ ഉറപ്പുവാങ്ങിയിട്ടാണ് പിതാവ് അന്നു ഗോവായിൽ നടന്ന ദിവ്യകാരുണ്യ കോൺഗ്രസിനായി തിരിച്ചത്.

വിശുദ്ധപദവിയിലേക്ക് പരിഗണിക്കുന്ന ദൈവദാസരുടെ ശരീരം അഴിയാതെ ഇരിക്കണം എന്നത് നിർബന്ധമല്ല. ബർണദീത്തയുടെയും ഫ്രാൻസിസ് സേവ്യറിന്റെതും പോലെയുള്ള സവിശേഷസാഹചര്യങ്ങളിൽ അല്ലാതെ അഴിയാനില ദൈവിക അടയാളമായി പരിഗണിക്കണം എന്നും നിർബന്ധം ഇല്ല.

**ദൈവമഹത്വത്തിന്റെ അടയാളങ്ങൾ**

വിശുദ്ധരെ സഭ വണങ്ങുന്നത് അവരിൽ വെളിവാക്കപ്പെടുന്ന ദൈവകരുണയെ പ്രതിയാണ്. സജീവ വ്യക്തികളിൽ വെളിവാകുന്നതു പോലെ അല്ലെങ്കിലും വിശുദ്ധരുടെ ശരീരങ്ങൾ അവരുടെ വ്യക്തിത്വവുമായി യോജിച്ചിരിക്കുന്നിടത്തോളം ഈ കരുണയുടെ, നമ്മോടൊപ്പം വസിക്കുന്ന ദൈവിക മഹത്വത്തിന്റെ അടയാളങ്ങളാണ് എന്ന സത്യമാണ് തിരുശേഷിപ്പുകളെ വണങ്ങുന്നതിന്റെ ആധാരം. ഈ വണക്കം രക്ഷക്ക് സഹായകമെങ്കിലും അത്യാവശ്യമല്ല എന്ന് പ്രാചീനകാലം മുതലേ സഭവ്യക്തമാക്കുന്നുണ്ട്. തിരുശേഷിപ്പുകളെ അവഹേളിക്കുന്നത് കുറ്റകരമാണ്. പക്ഷെ വണക്കം വ്യക്തിപരമായ ഭക്തജീവിതത്തിനു സഹായകമായ രീതിയിൽ ഓരോ വ്യക്തിക്കും സ്വീകരിക്കാവുന്ന കാര്യമാണ്.

എട്ടാം നൂറ്റാണ്ടിന്റെ ഒടുവിൽ സഭയെ പിടിച്ചുകുലുക്കിയ വിശ്വാസവൈപരീത്യം ആയിരുന്നു ഐക്കണോക്ലാസം. രൂപങ്ങളും ചിത്രങ്ങളും വണങ്ങുന്നത് ദൈവകല്പനക്ക് വിരുദ്ധമാണെന്ന് വിശ്വസിച്ചിരുന്ന ചിലർ രൂപങ്ങളും തിരുശേഷിപ്പുകളും നശിപ്പിക്കാൻ തുടങ്ങി. എട്ടാംനൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ ബൈസന്റൈൻ ചക്രവർത്തി ആയിരുന്ന ലെയോ മൂന്നാമൻ തുടങ്ങിവച്ച ഈ കോലാഹലം ഉച്ചസ്ഥായിയിൽ എത്തിയത് 787-ലെ രണ്ടാം നിഖ്യാസുനഹദോസിനോടടുത്താണ്. ചിത്രങ്ങളോടും പ്രതിരൂപങ്ങളോടും കാണിക്കുന്ന വണക്കം അവ പ്രതിനിധീകരിക്കുന്ന വ്യക്തികളോടും ആത്യന്തികമായി അവരിൽ വെളിപ്പെട്ട ദൈവകൃപയോടും കാണിക്കുന്ന ബഹുമാനമാണെന്ന് ഈ കൗൺസിൽ അസന്ദിഗ്ധമായി പഠിപ്പിച്ചു. തിരുശേഷിപ്പുകളെ അവമതിക്കുന്നവർക്ക് കടുത്ത കാനോനിക ശിക്ഷകൾ ഏർപ്പെടുത്തി.

ഐക്കണോക്ലാസ്റ്റ് സംവാദങ്ങളുടെ പശ്ചാത്തലത്തിലാണ് നമ്മുടെ ആരാധനാക്രമത്തിൽ തിരുശേഷിപ്പുകളെ സംബന്ധിച്ച പരാമർശങ്ങൾ ആവർത്തിച്ച് കടന്നുവരുന്നത്. മലങ്കരസഭയുടെ യാമപ്രാർത്ഥനകളെപ്പോലെ വിശുദ്ധരുടെ തിരുശേഷിപ്പുകളെ പ്രത്യേകം പരാമർശിക്കുന്ന ആരാധനാക്രമങ്ങൾ ഉണ്ടോ എന്ന് സംശയമാണ്. ഉദാഹരണത്തിനു ശനിയാഴ്ച പ്രഭാതത്തിന്റെ വലിയ കോലോയിൽ സഭ പ്രാർത്ഥിക്കുന്നു: 'ആട്ടിടയന്മാർ അവരുടെ ആടുകളെ ജീവജലത്തിനായി അരുവികളിലേക്കും ഉറവകളിലേക്കും നയിക്കുന്നു; രോഗികളും പീഡിതരും പരിശുദ്ധന്മാരുടെ അസ്ഥികൾ വാഴുന്ന ഇടങ്ങളിലേക്ക് സഹായത്തിനായി കൂടുന്നു.'

വിശുദ്ധരുടെ തിരുശേഷിപ്പുകൾ കൃപാദായകമാവുന്നത് അവരുടെ ശക്തിയാലല്ല. ദൈവസാന്നിദ്ധ്യത്താൽ നിറഞ്ഞ അവരുടെ അരൂപികളുമായി ഉയിർപ്പിൽ ഈ ശരീരങ്ങൾ വീണ്ടും ചേരും. ഇനി വരാനുള്ള ഈ ഐക്യം അവരുടെ നശ്വര ശരീരത്തെയും കൃപാപാത്രങ്ങളായി നിലനിർത്തുന്നു. വിശുദ്ധ തോമസ് അക്വീനാസ് ഇക്കാര്യം വ്യക്തമായി പഠിപ്പിക്കുന്നുണ്ട്. തിരുശേഷിപ്പുകൾ അത്ഭുതം പ്രവർത്തിക്കുന്നു എന്നല്ല ദൈവം അവയുടെ സാന്നിധ്യത്തിൽ അത്ഭുതം പ്രവർത്തിക്കുന്നു എന്നാണ് അക്വീനാസ് പറയുന്നത്. തിരുശേഷിപ്പുകൾ കൃപയുടെ അടയാളങ്ങളാണ്; അവ മുഖാന്തരം നടക്കുന്ന അതിശയങ്ങൾ ദൈവം തന്റെ ദാസർക്ക് കനിഞ്ഞു നൽകുന്ന മഹത്വത്തിന്റെ മേലങ്കിയും.






# ആരായിരിക്കണം നിന്റെ സുഹൃത്ത്



**ബിനു കണ്ണന്താനം**
(പേഴ്സണാലിറ്റി ഡെവലപ്മെന്റ് ട്രെയിനർ)

പുതിയ കലാലയ ജീവിതത്തിന് തുടക്കം കുറിക്കുന്ന തിരക്കിലാണ് പല വിദ്യാർത്ഥികളും. കടിഞ്ഞാൺ ഇല്ലാത്ത ലോകത്തെ കോളേജ് കുമാരന്മാരായും കോളേജ് കുമാരിമാരായും ആകാശം മുട്ടെ സ്വപ്നലോകം തേടിയുള്ള യാത്ര. പുതിയ കോളേജ് വിദ്യാഭ്യാസത്തിലേയ്ക്ക് കടക്കുന്നവരുടെ മനസ്സ് ഇതിനുവേണ്ടി വെമ്പൽ കൊള്ളുകയാണ്. ഏതൊരു വ്യക്തിയുടെയും ജീവിതത്തിലെ ടേണിംഗ് പോയന്റാണ് ഈ കാലഘട്ടം. സ്കൂൾ തലത്തിൽ പഠനത്തിനും സ്വഭാവ മഹിമയ്ക്കുമെല്ലാം മുൻപന്തിയിൽ നിന്ന പലരും ഈ കാലഘട്ടത്തിൽ ചില്ലുകൊട്ടാരം പോലെ തകർന്ന് തരിപ്പണമാകുന്നത് നിത്യക്കാഴ്ചയാണ്. അദ്ധ്യാപകരുടെയോ മാതാപിതാക്കളുടെയോ നിയന്ത്രണങ്ങൾക്ക് വിധേയപ്പെടാതെ ചരടില്ലാത്ത ഒരു പട്ടമായി മാറാനാണവർക്കാഗ്രഹം. ഈ പ്രായത്തിൽ നിയന്ത്രണമാകുന്ന ചരടിന്റെ പ്രസക്തി ഇവർക്ക് മനസ്സിലാവുകയില്ല. എവിടെയെങ്കിലും പോയി മൂക്കുകുത്തി തകർന്നു വീഴുമ്പോഴാണ് ഇവർക്ക് ബോധോദയമുണ്ടാകുന്നത്. ആ ചരട് എന്നെ നിയന്ത്രിക്കാനുണ്ടായിരുന്നെങ്കിൽ ഈ ഗതികേട് വരില്ലായിരുന്നുവെന്ന് തോന്നും. പക്ഷേ സമയം അപ്പോഴേയ്ക്കും അതിക്രമിച്ചിരിക്കും. ആർക്കും രക്ഷപെടുത്താൻ പറ്റാത്ത പടുകുഴിയിലേയ്ക്ക് ഇവർ പതിച്ചിരിക്കും. സ്വന്തം കഴിവുകളും കഴിവില്ലായ്മകളും മനസ്സിലാക്കാതെ എനിക്ക് അവനാകണം, അവളാകണം എന്ന ചിന്തയാണ് ഇവരെ നയിക്കുന്നത്. നിനക്ക് മറ്റൊരാളാകാൻ സാധിക്കുകയില്ല എന്ന സത്യം ആദ്യമേ ബോദ്ധ്യപ്പെടുക. നിന്റെ ശക്തിദൗർബല്യങ്ങൾ തിരിച്ചറിഞ്ഞ് അത് നിനക്കെങ്ങനെ അനുകൂലമാക്കി മാറ്റിയെടുക്കാം എന്നാവണം ചിന്ത.

എല്ലാവരുടെയും പ്രതീക്ഷകളായിരുന്ന പല വിദ്യാർത്ഥികളും കോളേജ് ജീവിതത്തിൽ തകർന്നടിയുന്നതിനുള്ള കാരണം അന്വേഷിച്ചാൽ നമുക്ക് കാണാൻ പറ്റുന്നത് ഒന്നുമാത്രമാണ്. ഇവരുടെ കൂട്ടുകെട്ട്. നല്ല സുഹൃത്ത് ബന്ധം ഏതൊരു വ്യക്തിക്കും അനിവാര്യം തന്നെ തന്റെ സന്തോഷവും ദുഃഖങ്ങളും പങ്കുവയ്ക്കുവാൻ ഏവർക്കും ഒരു നല്ല സുഹൃത്ത് അനിവാര്യമാണ്. അതില്ലാതെ എല്ലാം മനസ്സിലൊതുക്കിവച്ച് വീർപ്പുമുട്ടുന്ന ഒരുകൂട്ടം ആൾക്കാരുണ്ട് "Keeping Under the Carpet" എല്ലാം കാർപ്പെറ്റിനുള്ളിൽ ഒളിച്ചുവയ്ക്കുന്നവർ. ഇവർക്ക് Sycko Somastic Disiese ഉണ്ടാകാനുള്ള സാദ്ധ്യത ഏറെയാണ്. ഒരു സുഹൃത്തിനെ തെരഞ്ഞെടുക്കുമ്പോൾ അവൻ അല്ലെങ്കിൽ അവൾ ആരാണെന്ന് പലവട്ടം അന്വേഷിക്കണം. തെറ്റായ ഒരുസുഹൃത്ത് ബന്ധത്തിലാണ് നിങ്ങൾ കൂടിയിരിക്കുന്നതെങ്കിൽ ആ വ്യക്തിയിലുള്ള എല്ലാ ദുശ്ശീലങ്ങളും ഒരു ക്യാൻസർ പോലെ നിങ്ങളിലേയ്ക്ക് പടർന്നു കയറും. മദ്യപാനം, പുകവലി മുതലായ ദുശ്ശീലങ്ങളുള്ള ഒരു വ്യക്തിയുമായി ഈ കാര്യത്തിന് മനസ്സിൽ പോലും സ്ഥാനം കൊടുക്കാത്തയൊരാൾ കൂട്ടുകൂടുകയാണെങ്കിൽ അതുതന്നെ സംഭവിക്കും.

മനോഹരമായ കാലഘട്ടമാണ് വിദ്യാഭ്യാസ കാലഘട്ടം. 20–25 വയസ്സിനുള്ളിൽ ഈ കാലഘട്ടം അവസാനിക്കും. പിന്നെ നിങ്ങളെങ്ങോട്ടാണ് പോകുന്നതെന്നറിയാമോ? ഒരു യുദ്ധഭൂമിയിലേയ്ക്ക്. ജീവിതമാകുന്ന യുദ്ധക്കളത്തിലേയ്ക്ക്. അവിടെ വിജയിക്കണമെന്ന് എല്ലാവർക്കും ആഗ്രഹമുണ്ട്. പക്ഷേ ഒരു ചെറിയ ശതമാനത്തിന് മാത്രമേ ഈ യുദ്ധത്തിൽ ജയിക്കാൻ പറ്റൂ. ജീവിതത്തിലെ ഏറ്റവും മനോഹര കാലഘട്ടമായ വിദ്യാഭ്യാസ കാലത്ത് ജീവിതമാകുന്ന യുദ്ധഭൂമിയിൽ വിജയിക്കുവാൻ വേണ്ട ആയുധങ്ങൾ നിങ്ങളുടെ ആവനാഴിയിൽ ശേഖരിച്ചിട്ടില്ലായെങ്കിൽ നിങ്ങളുടെ ജീവിതവും പരാജയമായി മാറും.




# വിദ്യാലയത്തിൽ എങ്ങനെ യേശുവിനെ കൊണ്ടുപോകാം

**ഉണ്ണി അമ്മയമ്പലം**




*We need Jesus back in our schools.
Can this be done without breaking the laws
of the state? Yes! Jesus can enter
the school doors in the hearts of our children.*

**യേശുവിന്റെ പ്രിയപ്പെട്ട കുഞ്ഞുമക്കൾക്ക്........**

ഒരു വിദ്യാലയ വർഷം കൂടി പിറന്നുവീണി രിക്കുന്നു. യേശുവിന്റെ കൈ പിടിച്ചുകൊണ്ട് നമുക്ക് ഒരുപാട് കാര്യങ്ങൾ ചെയ്യാനുണ്ട്. പഠനവും സ്വഭാവ രൂപീകരണവും ദൈവത്തിന്റെ ഛായയിലും സാദൃശ്യ ത്തിലും ആയിരിക്കണമെന്ന് തീരുമാനമെടുക്കാം. ഇഷ്ടപ്പെട്ട വചനങ്ങൾ എഴുതിയ ചെറിയ കടലാസുകൾ പാഠപുസ്തകങ്ങളിൽ സൂക്ഷിക്കുക. ഓരോ ദിവസവും തുടങ്ങുന്നതിനു മുമ്പും അവസാനിക്കുമ്പോഴും വേദപുസ്തകം വായിച്ച് പ്രാർത്ഥിക്കുക. പഠനത്തിൽ അറിവും ബുദ്ധിയും മാത്രം പോരാ, ദൈവത്തിന്റെ അദൃശ്യ സാന്നിദ്ധ്യവും ആവശ്യമാണ്. അതുകൊണ്ട് എല്ലാ ദിവസവും പ്രാർത്ഥിക്കുന്ന കാര്യം മറക്കരുതേ.

**വിദ്യാലയത്തിൽ എങ്ങനെ യേശുവിനെ കൊണ്ടുപോകാം**

മനസ്സ്, ശരീരം, ആത്മാവ് എന്നിവ കൊണ്ട് കുട്ടികളായ നമ്മൾ ഓരോരുത്തരും യേശുവിനെ നിർബന്ധമായും എല്ലായിടങ്ങളിലും നമ്മുടെ പ്രവൃത്തി യിലൂടെ പ്രഘോഷിക്കണം.

രാവിലെ ഉണർന്ന് എഴുന്നേൽക്കുന്ന നിമിഷം മുതൽ ദൈവത്തിന് നന്ദിയും സ്തുതിയും അർപ്പിക്കുക. സ്കൂളിലേക്ക് പോകുമ്പോഴും സ്കൂൾ കവാടത്തി ലെത്തുമ്പോഴും ക്ലാസ്സിൽ കയറുമ്പോഴും ഓരോ പീരീഡും കഴിഞ്ഞ് അദ്ധ്യാപകർ വന്നുപോകുമ്പോഴും നന്ദിയും സ്തുതിയും ദൈവനാമത്തിൽ നൽകുവാൻ മറക്കരുതേ.

പഠിക്കാൻ പ്രയാസപ്പെടുന്ന കുട്ടിയുടെ വേദന മനസ്സിലാക്കി അവനെ സഹായിക്കാൻ ശ്രമിക്കണം. യേശുവിന്റെ കുഞ്ഞുമക്കളായ നമ്മൾ മറ്റുള്ളവരോട് ക്ഷമിക്കുകയും മറ്റു കുട്ടികളുടെ മുമ്പിൽ നന്മ പ്രവർത്തിക്കാൻ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യണം.

മറ്റു കുട്ടികളെ സഹായിക്കാൻ ലഭിക്കുന്ന ഒരവസരവും പാഴാക്കി കളയരുത്. നിങ്ങളുടെ സഹായം എത്ര ലഘുവായാലും സ്വർഗ്ഗത്തിൽ വലിയ വില അതിന് ലഭിക്കും.

**പഠനത്തെ എങ്ങനെ പുഞ്ചിരിയോടെ സമീപിക്കാം**

പഠിക്കുന്ന കുട്ടിക്ക് ചെയ്യാൻ സാധിക്കുന്ന ഒരു പഠനക്രമം തയ്യാറാക്കുക (സമയം വളരെ കുറവാണ്. പഠിക്കാൻ ധാരാളമുണ്ട്. അങ്ങനെ വരുമ്പോൾ നന്നായി പഠിച്ച വിഷയങ്ങളേക്കാൾ മുൻഗണന നല്ലതുപോലെ പഠിക്കാത്ത വിഷയങ്ങൾക്കു നൽകണം).

**പ്രധാനപ്പെട്ടത് എഴുതി സൂക്ഷിക്കുക**

കണക്ക്, ഫിസിക്സ് തുടങ്ങിയ വിഷയങ്ങളുമായി ബന്ധമുള്ള ഫോർമുലകൾ ഭംഗിയായി എഴുതി സൂക്ഷിക്കുക. ഇതുപോലെ കുട്ടികൾ സ്വയം തയാറാ ക്കിയ ഓർമ്മസൂത്രങ്ങൾ, പോയിന്റുകൾ, ഉപന്യാസ ത്തിലെ ഉള്ളടക്കം, ലഘുവായി മാറ്റിയ കാര്യങ്ങൾ

തുടങ്ങിയ കാര്യങ്ങൾ എഴുതി വയ്ക്കുന്നതും ഇടയ്ക്കിടക്ക് നോക്കി ഓർമ്മ പുതുക്കുന്നതും നല്ലതാണ്. ഒറ്റനോട്ടത്തിൽ കാര്യങ്ങൾ മനസ്സിലാകുന്ന രീതിയിലാവണം ഇത്തരം പഠന മെത്തേഡുകൾ തയ്യാറാക്കേണ്ടത്. പരീക്ഷയ്ക്കു തൊട്ടുമുമ്പ് ഒന്ന് ഓടിച്ചു നോക്കി പരീക്ഷാഹാളിലേക്കു കയറാൻ പറ്റും.

ഓരോ വിഷയത്തെക്കുറിച്ചും, ആ വിഷയത്തിനുള്ള പുസ്തകത്തിന്റെ ഉള്ളടക്കവും, നിങ്ങൾ ആ പുസ്തകത്തിൽ നിന്നു മനസ്സിലാക്കിയ വിവരങ്ങളും ലഘുകുറിപ്പുകളാക്കാം. ഇത്തരം കുറിപ്പുകൾ പരീക്ഷാസമയത്ത് പ്രയോജനപ്പെടുത്താം. മാത്രവുമല്ല ഓർമ്മശക്തി വർദ്ധിക്കുന്നതിനും പഠിച്ചകാര്യങ്ങൾ ഒന്നുകൂടി മനസ്സിലാക്കുന്നതിനും ഇത്തരം പ്രവർത്തനങ്ങൾ സഹായിക്കും. കണക്കു പഠിക്കുമ്പോൾ വെറുതേ നോക്കി മനസ്സിലാക്കിയാൽ മാത്രം പോരാ, കണക്കു ചെയ്തു തന്നെ പഠിക്കണം. കണക്കു ചെയ്യുമ്പോൾ അതിന്റെ സ്റ്റെപ്പും എഴുതിച്ചേർത്തു വേണം പഠിക്കാൻ.

**ഉള്ളടക്കവും പേരുകളും**

ഓരോ അദ്ധ്യായവും പഠിക്കുമ്പോൾ എന്താണു പഠിക്കുന്നതെന്നും പഠിക്കുന്ന അദ്ധ്യായത്തിന്റെ ഉള്ളടക്കമെന്താണെന്നും ഒരു വാചകത്തിലോ ഒരു വാക്കിലോ പറയാനും മനസ്സിലാക്കാനും കഴിയണം.

അദ്ധ്യായത്തിന്റെ പേര്, ഉള്ളടക്കം ഇവ മനസ്സിലായാൽ പ്രധാന ആശയങ്ങൾ ക്രമമായി തലച്ചോറിലെത്തിക്കാൻ പ്രയാസമില്ല. ആവശ്യമുള്ളപ്പോൾ ക്രമമായി തന്നെ ഓർത്തെടുക്കുകയും ചെയ്യാം.

ക്രമം തെറ്റുമ്പോഴാണ് പ്രശ്നം. എത്ര തവണ ഓർത്തു നോക്കിയാലും ഓർമ്മയിൽ ഒന്നുമെത്തില്ല. അതുകൊണ്ട് പഠനത്തിനുമുമ്പ് പ്രധാനപ്പെട്ടതെല്ലാം എഴുതിയ ചെറിയ കലണ്ടർ ഭിത്തിയിൽ തൂക്കിയിടുകയോ ഒട്ടിച്ചുവയ്ക്കുകയോ ചെയ്യാം. എപ്പോഴും കാണുന്ന കാര്യങ്ങൾ നമ്മൾ ഓർമ്മിച്ചു വയ്ക്കുക സാധാരണമല്ലേ.

**ക്രമമായി പഠിക്കുന്നതെങ്ങനെ**

1857 ലെ മഹത്തായ വിപ്ലവം, അതിന്റെ കാരണം, അതിൽ പങ്കെടുത്ത ദേശസ്നേഹികൾ, അതിന്റെ ഫലം, ബ്രിട്ടീഷുകാർ എങ്ങനെയാണ് ആ വിപ്ലവത്തെ വിശേഷിപ്പിച്ചത്, ഇന്ത്യക്ക് ആ വിപ്ലവം നൽകിയ സന്ദേശം അഥവാ പ്രചോദനം എന്തായിരുന്നു. ഇത്രയും കാര്യങ്ങൾ സാമൂഹ്യശാസ്ത്രത്തിലാണ് പഠിക്കുന്നത്.




സാമൂഹ്യശാസ്ത്രത്തിന്റെ കുറിപ്പെഴുതുമ്പോൾ ബുള്ളറ്റുകൾ നൽകി മുകളിൽ പറഞ്ഞതുപോലെ ഓരോ അദ്ധ്യായത്തിന്റെയും പ്രധാന പോയിന്റുകൾ എഴുതി നോക്കുക. തീർച്ചയായും നന്നായിരിക്കാനും എഴുതാനും ഓർമ്മക്കുറവിൽ നിന്നു രക്ഷപ്പെടാനും നിങ്ങൾക്കു സാധിക്കും.

**പഠനത്തിന് ടൈം ടേബിൾ ആവശ്യമാണ്**

ഒരു ടൈം ടേബിളിന്റെ സഹായത്തോടെയാവണം പഠിക്കേണ്ടത്. ടൈം ടേബിൾ എന്നു പറയുമ്പോൾ ആ വാക്കിൽ നിന്നു തന്നെ അർത്ഥം ഗ്രഹിക്കാവുന്നതാണ്. ഓരോന്നും പഠിക്കാൻ ഓരോ സമയം. ആ സമയം നന്നായി മനസ്സിലാക്കി പഠിക്കുന്നതിന് ഉപയോഗിക്കണം. ചിട്ടയോടെയും ശ്രദ്ധയോടെയും പഠിക്കുന്നതിന് സഹായിക്കുവാൻ ടൈം ടേബിളിനു സാധിക്കും.

ഒരു വിഷയം തന്നെ പഠിക്കുന്ന രീതിയിൽ മാറ്റം വരുത്തുക. അറിയാവുന്നതും വിഷയമല്ലാത്തതുമായ വിഷയം പഠിച്ചുകൊണ്ടേയിരിക്കുക എന്നുള്ളത് ചില കുട്ടികളുടെ സ്വഭാവമാണ്. അതു പാടില്ല. ബുദ്ധിമുട്ടുള്ള വിഷയത്തിന്റെ സബ്ജക്ടും പ്രയാസമില്ലാത്ത സബ്ജക്ടും ഒരേ പ്രാധാന്യത്തോടെ പഠിക്കുക. വിഷമമുള്ള വിഷയത്തിന് സമയം കൂടുതൽ നൽകുക. ആ വിഷയം മനസ്സിലാക്കിയെടുക്കുക. പ്രയാസമുണ്ടാകുമ്പോൾ എനിക്കു മനസ്സിലാകുന്നില്ല എന്നുപറഞ്ഞ് ആ വിഷയത്തിൽ നിന്ന് ഒളിച്ചോടരുത്.

നല്ല റോഡിൽ കൂടിയേ വാഹനമോടിക്കൂ എന്ന് സമർത്ഥനായ ഒരു ഡ്രൈവർ പറയില്ല. ഗട്ടറും വലിയ കുഴികളും വളവുമൊക്കെ റോഡിലുണ്ടാകും. വെറും 'കച്ചറ' റോഡായിരിക്കുമത്. വൃത്തിയില്ലാത്ത, കുണ്ടും കുഴികളുമുള്ള ആ റോഡിൽക്കൂടി അപകടമില്ലാതെ വാഹനമോടിക്കലാണ് മിടുക്കനായ ഡ്രൈവറുടെ ഡ്യൂട്ടി.

ശാന്തമായ കടലിൽ മാത്രമേ കപ്പലിറക്കൂ എന്നു തീരുമാനിച്ചാൽ ഒരിക്കലും ഒരു നല്ല നാവികന് കടലിൽ കപ്പലിറക്കാൻ കഴിയില്ല. കടൽ എപ്പോഴും ശാന്തമാണെന്ന് പറയാൻ പറ്റില്ല. ചിലപ്പോൾ തിരയിളക്കവും, കാറ്റും കോളുമൊക്കെ കടലിന്റെ ശാന്തതയെ പ്രതികൂലമായി ബാധിക്കാം. ഇങ്ങനെ പ്രതികൂല കാലാവസ്ഥയിൽ കാറ്റും കോളുമടങ്ങാത്ത കടലിൽ കപ്പലിറക്കി ആ കപ്പലിനെ നന്നായി നിയന്ത്രിച്ച് ലക്ഷ്യത്തിലെത്തിക്കുന്നവനാണ് നല്ല നാവികൻ.

ഇതുപോലെ തന്നെയാണ് പഠനവും. എളുപ്പമുള്ള വിഷയം മാത്രം പഠിക്കുമെന്നു ശഠിക്കാതെ പ്രയാസമുള്ള വിഷയങ്ങളും, ഏറെക്കുറെയെങ്കിലും പഠിച്ചു തീർക്കുമെന്നു സമർത്ഥനായ നാവികനെപ്പോലെ പ്രതിജ്ഞയെടുക്കുക. അതിനുവേണ്ടി വിഷയങ്ങൾ മാറി മാറി പഠിക്കുക. നമ്മൾ പഠിക്കുമ്പോൾ രണ്ടു കാര്യങ്ങൾ പ്രധാനമായും ശ്രദ്ധിക്കണേ.

1. അറിവ് ലഭിക്കണം.

2. പരീക്ഷയ്ക്ക് നല്ല റിസൽറ്റ് ഉണ്ടാകണം.

ഈ രണ്ട് കാര്യങ്ങളും മനസ്സിൽ വച്ചുകൊണ്ടുള്ള പഠന രീതിയാണ് മുന്നോട്ടു കൊണ്ടുപോകേണ്ടത്. അതിനുവേണ്ടി മുകളിൽ സൂചിപ്പിച്ച നിർദ്ദേശങ്ങൾ പ്രാർത്ഥനാ പൂർവ്വം മനസ്സിൽ കുറിച്ചിടുക.




റവ ഡോ.വർഗ്ഗീസ് നടുതല

# ഞായറാഴ്ചയാചരണം ബൈബിളധിഷ്ഠിതം



ദൈവം ആറു ദിവസംകൊണ്ടു സൃഷ്ടികർമം പൂർത്തിയാക്കി, ഏഴാം ദിവസം വിശ്രമിച്ചതുപോലെ മനുഷ്യരും വിശ്രമിക്കണം. ദൈവം അനുഗ്രഹിക്കുകയും വിശുദ്ധീകരിക്കുകയും ചെയ്ത ദിവസമാണു സാബത്ത് (പുറ 20:8–11). വിശുദ്ധ ദിനമായതിനാൽ സാബത്ത് വിശുദ്ധമായി ആചരിക്കണം. സാബത്ത് അശുദ്ധമാക്കുന്നവന് അന്നു ജോലി ചെയ്യുന്നവനും വധിക്കപ്പെടണം. ദൈവത്തോടുള്ള ശാശ്വത ഉടമ്പടിയായി ഇസ്രായേൽ സാബത്താചരിക്കണം. ഇതു ദൈവത്തിനും ഇസ്രായേൽ ജനത്തിനും മദ്ധ്യേയുള്ള ഒരു ശാശ്വത അടയാളമാണ് (പുറ 31:12–17). ഇസ്രായേൽ കൃത്യതയോടെ സാബത്താചരിച്ചിരുന്നു. യേശുക്രിസ്തു സാബത്താചരണം നിരോധിച്ചില്ല. പിന്നെ എന്തുകൊണ്ടു കത്തോലിക്കർ സാബത്താചരിക്കാതെ ഞായറാഴ്ചയാചരിക്കുന്നു? ഞായറാഴ്ചയല്ല, സാബത്താണ് ആചരിക്കേണ്ടതെന്നു സെവൻത് ഡേ ആഡ്വെന്റിസ്റ്റുകാർ വാദിക്കുകയും സാബത്താചരിക്കുകയും ചെയ്യുന്നു. ക്രിസ്ത്യാനികൾ സാബത്താണോ ഞായറാഴ്ചയാണോ കർത്താവിന്റെ ദിവസമായി ആചരിക്കേണ്ടത്?

മോശ വഴി ദൈവം കല്പിച്ചു: "ഇസ്രായേൽ ജനം ശാശ്വതമായ ഒരു ഉടമ്പടിയായി തലമുറതോറും സാബത്താചരിക്കണം" (പുറ 31:16). മോശയിലൂടെ നല്കപ്പെട്ട കല്പനകൾ മാത്രം പാലിക്കുന്ന ഇസ്രായേൽ ജനം സാബത്താചരിക്കണം. എന്നാൽ മോശയിലൂടെ നല്കപ്പെട്ട കല്പനകളുടെയും പഴയ നിയമത്തിന്റെയും പൂർത്തീകരണമാണു യേശുക്രിസ്തു. യേശു പുതിയ നിയമം വെളിപ്പെടുത്തി. സാബത്തുൾപ്പെടെ എല്ലാറ്റിന്റെയും മേൽ അധികാരമുള്ളവനാണു യേശുക്രിസ്തു. യേശു അവരോടു പറഞ്ഞു: "മനുഷ്യപുത്രൻ സാബത്തിന്റെയും കർത്താവാണ്" (ലൂക്കാ 6:5, മർക്കോ 2:28, മത്താ 12:8).

പിതാവായ ദൈവം ആറും ദിവസംകൊണ്ടു സൃഷ്ടികർമ്മം പൂർത്തിയാക്കുകയും ഏഴാംദിവസം വിശ്രമിക്കുകയും ചെയ്ത് ഏഴാം ദിവസത്തെ വിശുദ്ധീകരിച്ചു. അങ്ങനെ സാബത്ത് കർത്താവിന്റെ ദിവസമായി. അതിനാൽ ഇസ്രായേൽ ദൈവകല്പനപ്രകാരം ഏഴാം ദിവസം സാബത്താചരിച്ചു. എന്നാൽ, കാലത്തിന്റെ പൂർണതയിൽ മനുഷ്യനായി അവതരിച്ച ദൈവപുത്രൻ ആറാംദിവസമായ വെള്ളിയാഴ്ച കുരിശിൽ സ്വയം ബലിയർപ്പിച്ചു മനുഷ്യരക്ഷ നേടിത്തന്നു. ഏഴാം ദിവസമായ ശനിയാഴ്ച കബറിൽ, പാതാളത്തിൽ വിശ്രമിക്കുകയും മരിച്ചവരോടു സുവിശേഷം പ്രസംഗിക്കുകയും ചെയ്തു (1പത്രോ 3:19, 4:6). ക്രിസ്തുശിഷ്യർക്കു ശനിയാഴ്ച ദുഃഖത്തിന്റെയും വിലാപത്തിന്റെയും ഭയത്തിന്റെയും നിരാശയുടെയും ദിനമായിരുന്നു. എന്നാൽ, ആഴ്ചയുടെ ആദ്യദിവസം (ഞായറാഴ്ച) യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റു (മത്താ 28:1, മർക്കോ 16:2,9, ലൂക്കാ 24:1, യോഹ 20:1,19). കർത്താവ് ഉയിർത്തെഴുന്നേറ്റ ദിവസം ക്രിസ്തുവിൽ വിശ്വസിക്കുന്നവർക്കു കർത്താവിന്റെ ദിവസമായി.

സാബത്തു വിശ്രമത്തിന്റെ ദിനമാണ്. വിശ്രമത്തിന്റെ പൂർണത ഉണരലാണ്, ഉയിർപ്പാണ്. അതിനാൽ ഞായറാഴ്ച ഉയിർപ്പിന്റെ ദിനമാണ്. ഞായറാഴ്ച ഉയിർപ്പിന്റെയും രക്ഷാനുഭവത്തിന്റെയും പ്രത്യാശയുടെയും ആഘോഷദിവസമാണ്. ഞായറാഴ്ച ആഴ്ചയുടെ ആരംഭദിനമാണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തു ആദ്യമായി ശിഷ്യർക്കു പ്രത്യക്ഷപ്പെട്ട ദിവസം ഞായറാഴ്ചയാണ്. ദുഃഖിതരായ ശിഷ്യർ കർത്താവിനെ കണ്ടു സന്തോഷിച്ച ദിവസമാണിത് (യോഹ 20:20). ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനോടൊപ്പമുള്ള ജീവിതം ആരംഭിക്കുന്ന ദിനമാണു ഞായറാഴ്ച. ആഴ്ചയുടെ ആദ്യദിവസമായ ഞായറാഴ്ചതന്നെ എമ്മാവൂസിലേക്കു പോയ ശിഷ്യന്മാരോടൊപ്പം യേശു സഞ്ചരിച്ച് വചനം പഠിപ്പിച്ചു. അന്നുതന്നെ ക്രിസ്തു അപ്പമെടുത്ത് ആശീർവദിച്ച്, മുറിച്ച്, അവർക്കു കൊടുത്തു (ലൂക്കാ 24:30). യേശു ആശീർവദിച്ച് തന്റെ ശരീരമാക്കിയ അപ്പം ഭക്ഷിച്ചവർ യേശുവിനെ തിരിച്ചറിഞ്ഞു. കാരണം, അവിടെ മുമ്പിൽ നിന്ന് അപ്രത്യക്ഷനായ യേശു വിശുദ്ധ കുർബാനയിലൂടെ അവരുടെ ഉള്ളിൽ പ്രവേശിച്ച് പ്രത്യക്ഷപ്പെട്ടു. വചനപ്രഘോഷണവും അപ്പം മുറിക്കൽ ശുശ്രൂഷയും നടത്തി, ഞായറാഴ്ച വിശുദ്ധ കുർബാന അർപ്പിക്കണമെന്നു യേശുതന്നെ മാതൃക

കാണിച്ചു. ശിഷ്യർ യേശുവിന്റെ മാതൃകയനുസരിച്ച് ആഴ്ചയുടെ ആദ്യദിവസം അപ്പം മുറിച്ചു (അപ്പ. പ്രവ 20:7), അതായത് വിശുദ്ധ കുർബാനയർപ്പിച്ചു. കൂടാതെ, യേശു ശിഷ്യരുടെ മേൽ പരിശുദ്ധാത്മാവിനെ അയച്ച പന്തക്കുസ്താദിനവും ഞായറാഴ്ചയാണ്. ചുരുക്കത്തിൽ, കർത്താവായ യേശുക്രിസ്തു ഞായറാഴ്ച ഉയിർക്കുകയും അന്നുതന്നെ വചനം പഠിപ്പിക്കുകയും അപ്പംമുറിക്കൽ ശുശ്രൂഷ നടത്തുകയും (വിശുദ്ധ കുർബാന അർപ്പിക്കുകയും) ഞായറാഴ്ചയായ പന്തക്കുസ്താദിനത്തിൽ പരിശുദ്ധാത്മാവിനെ അയയ്ക്കുകയും ചെയ്തതുകൊണ്ടാണു ക്രിസ്ത്യാനികൾ ഞായറാഴ്ച കർത്താവിന്റെ ദിവസമായി ആചരിക്കുന്നത്.

"ഞാൻ വരുമ്പോൾ പിരിവൊന്നും നടത്താതിരിക്കുന്നതിനും നിങ്ങളോരോരുത്തരും കഴിവനുസരിച്ചുള്ള തുക ആഴ്ചയിലെ ആദ്യദിവസംതന്നെ നീക്കിവയ്ക്കണം" (1കോറി 16:2). ആദിമക്രിസ്ത്യാനികൾ ദൈവവചനപഠനത്തിനും പ്രാർത്ഥനയ്ക്കും വിശുദ്ധ കുർബാനയർപ്പണത്തിനുമായി ആഴ്ചയുടെ ആദ്യദിവസമായ ഞായറാഴ്ച ഒന്നിച്ചുകൂടിയിരുന്നു. അതുകൊണ്ട് അന്നേദിവസം ഓരോരുത്തരുടേയും കഴിവനുസരിച്ചുള്ള തുക സംഭാവന നല്കണമെന്നു വിശുദ്ധ പൗലോസ് ആവശ്യപ്പെട്ടു. യേശുക്രിസ്തുവിന്റെ ഉയിർപ്പുനാളിൽ ആരംഭിച്ച ഞായറാഴ്ചയാചരണം അപ്പസ്തോലന്മാരും തുടർന്നതുകൊണ്ടാണു ക്രിസ്ത്യാനികൾ ഞായറഴ്ചയാചരിക്കുന്നത്.

പഴയനിയമത്തിൽ ആഴ്ചയുടെ അവസാന ദിവസം സൃഷ്ടിക്കുശേഷം ദൈവം വിശ്രമിച്ചതിനെ അനുസ്മരിച്ചു സാബത്താചരിച്ചു. എന്നാൽ, പാപത്താൽ നശിച്ചുപോയ മനുഷ്യരെ യേശുക്രിസ്തു തന്റെ പീഡാനുഭവം, കുരിശുമരണം, കബറടക്കം, ഉത്ഥാനം എന്നിവയിലൂടെ പുനഃസൃഷ്ടിച്ച് വീണ്ടും സ്വർഗത്തിലേക്കു പ്രവേശിപ്പിച്ചു. ജ്ഞാനസ്നാനത്തിലൂടെ യേശുവിനോടൊപ്പം മരിക്കുകയും ഉയിർപ്പിക്കപ്പെടുകയും ചെയ്തവരാണു ക്രിസ്ത്യാനികൾ. "യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാമെല്ലാവരും അവന്റെ മരണത്തോട് ഐക്യപ്പെടാനാണു ജ്ഞാനസ്നാനം സ്വീകരിച്ചതെന്നു നിങ്ങൾക്കറിഞ്ഞുകൂടേ? അങ്ങനെ അവന്റെ മരണത്തോടു നമ്മെ ഐക്യപ്പെടുത്തിയ ജ്ഞാനസ്നാനത്താൽ നാം അവനോടൊത്തു സംസ്കരിക്കപ്പെട്ടു. ക്രിസ്തു മരിച്ചതിനുശേഷം പിതാവിന്റെ മഹത്ത്വത്തിൽ ഉയിർത്തെഴുന്നേറ്റതുപോലെ, നാം പുതിയ ജീവിതം നയിക്കേണ്ടതിനാണ് അവനോടൊത്തു സംസ്കരിക്കപ്പെട്ടത്. അവന്റെ മരണത്തിനു സദൃശ്യമായ ഒരു മരണത്തിൽ നാം അവനോട് ഐക്യപ്പെട്ടവരായെങ്കിൽ അവന്റെ പുനരുത്ഥാനത്തിനു സദൃശ്യമായ ഒരു പുനരുത്ഥാനത്തിലും അവനോട് ഐക്യപ്പെട്ടവരായിരിക്കും" (റോമ 6:3-5). "നാം ക്രിസ്തുവിനോടുകൂടെ മരിച്ചുവെങ്കിൽ അവനോടുകൂടി ജീവിക്കും എന്നു നാം വിശ്വസിക്കുന്നു" (റോമ 6:8). കത്തോലിക്കർ ജ്ഞാനസ്നാനത്തിലൂടെ ക്രിസ്തുവിനോടൊപ്പം മരിക്കുകയും ക്രിസ്തുവിനോടൊപ്പം ഉയിർക്കുകയും ചെയ്തവരാണ്. കത്തോലിക്കർ ക്രിസ്തുവിന്റെ ഉയിർപ്പിൽ പങ്കാളികായതിനാൽ ക്രിസ്തു ഉയിർത്തെഴുന്നേറ്റ ഞായറാഴ്ച കർത്താവിന്റെ ദിവസമായി ആചരിക്കുന്നു. സെവൻത് ഡേ ആഡ്വെന്റിസ്റ്റുകാർ ക്രിസ്തുവിന്റെ ഉയിർപ്പിൽ പങ്കാളികളല്ല. ക്രിസ്തുവിൽ പങ്കാളിത്തമില്ലാത്തവർ സാത്താന്റെ പങ്കാളികളാണ്. സാത്താന്റെ പങ്കാളികൾ ക്രിസ്ത്യാനികളേ അല്ല. സെവൻത് ആഡ്വെന്റിസ്റ്റുകാർ ക്രിസ്ത്യാനികളേ അല്ലാത്തതിനാൽ ഞായറാഴ്ച ആചരിക്കുന്നില്ല.

ആദ്യഫലം മുഴുവനെയും സൂചിപ്പിക്കുന്നു. "ധാന്യമാവിൽനിന്ന് ആദ്യഫലമായി സമർപ്പിക്കപ്പെട്ടത് പരിശുദ്ധമെങ്കിൽ അതു മുഴുവൻ പരിശുദ്ധമാണ്. വേരു പരിശുദ്ധമെങ്കിൽ ശാഖകളും അങ്ങനെതന്നെ" (റോമ 11:16). ഞായറാഴ്ച ഒരാഴ്ചയുടെ അവസാനവും പുതിയ ആഴ്ചയുടെ ആരംഭവുമാണ്. ആദ്യഫലം മുഴുവനും സൂചിപ്പിക്കുന്നതുപോലെ ആദ്യദിവസം ആഴ്ചയിലെ മുഴുവൻ ദിവസങ്ങളെയും സൂചിപ്പിക്കുന്നു. അതിനാൽ ആദ്യദിവസം പരിശുദ്ധമായി ആചരിക്കുന്നതിലൂടെ മററു ദിവസങ്ങളും വിശുദ്ധമായി ജീവിക്കണമെന്നാണ് അർത്ഥമാക്കുന്നത്.

സാബത്ത് ദിവസവും ശിഷ്യർ വചനം പ്രസംഗിക്കുന്നുണ്ട് (അപ്പ. പ്രവ 13:42). എന്നാൽ, സാബത്ത് കർത്താവിന്റെ ദിവസമായി ആചരിക്കണമെന്നു യേശുക്രിസ്തു പറയുന്നില്ല. അതേസമയം ഞായറാഴ്ചകളിൽ ശിഷ്യർ അപ്പംമുറിക്കൽ ശുശ്രൂഷ (വിശുദ്ധ കുർബാന അർപ്പിക്കൽ) നടത്തിയിരുന്നു (അപ്പ. പ്രവ 20:7). ചുരുക്കത്തിൽ ഞായറാഴ്ചകളിലും കർത്താവിന്റെ തിരുനാളുകളിലും വിശ്വാസികളെല്ലാവരും വിശുദ്ധ കുർബാനയിൽ പങ്കെടുക്കുന്നതിനു കടപ്പെട്ടിരിക്കുന്നു. എല്ലാ ദിവസവും വിശുദ്ധ കുർബാനയിൽ പങ്കെടുക്കുന്നതു വളരെ നല്ലതും അനുഗ്രഹപ്രദവുമാണ്; അതു മഹാഭാഗ്യവുമാണ്.

ഞായറാഴ്ച കുർബാന മുടക്കുകയോ ഉപേക്ഷിക്കുകയോ അരുത്. "ചിലർ സാധാരണയായി ചെയ്യാറുള്ളതുപോലെ നമ്മുടെ സഭായോഗങ്ങൾ നാം ഉപേക്ഷിക്കരുത്. മാത്രമല്ല, ആ ദിനം അടുത്തുവരുന്നതു കാണുമ്പോൾ നിങ്ങൾ പരസ്പരം കൂടുതൽ കൂടുതൽ പ്രോത്സാഹിപ്പിക്കുകയും വേണം" (ഹെബ്ര 10:25). ഇതാണ് സത്യവിശ്വാസികൾ ചെയ്യേണ്ടത്.



സഭാവിജ്ഞാനീയം

# സുവിശേഷത്തിന്റെ ആനന്ദം

# ഫ്രാൻസിസ് 'ടച്ച്'

അലക്സാണ്ടർ മേടയിൽ




സഭയുടെ അടിയന്തിര ഘട്ടങ്ങളിൽ സഭയുടെ ദൗത്യം നിറവേറ്റാൻ കാലാകാലങ്ങളിൽ അപ്പസ്തോലിക ആഹ്വാനം ഉണ്ടായിട്ടുണ്ട്. ഫ്രാൻസിസ് മാർപാപ്പ ഔദ്യോഗിക ഭരണഭാരം ഏറ്റെടുത്ത് അഞ്ച് മാസങ്ങൾക്കുള്ളിൽ വിശദവും അഗാധവുമായ പഠനം ആവശ്യപ്പെടുന്ന രണ്ടാമതൊരു പ്രബോധനരേഖ പുറപ്പെടുവിച്ചുകൊണ്ട് അദ്ദേഹം സഭയെയും ലോകത്തെയും അക്ഷരാർത്ഥത്തിൽ അമ്പരപ്പിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ എളിമ ജീവിതം തന്നെ സഭയ്ക്കും ലോകത്തിനും ഒരു യഥാർത്ഥ ക്രിസ്തു സാക്ഷ്യം തന്നെയായി മാറിയിരിക്കുന്നു. വത്തിക്കാനിലെ കൊട്ടാരസദൃശ്യത്തിലുള്ള തന്റെ ഔദ്യോഗിക വീടും അതിലെ സൗകര്യങ്ങളും അദ്ദേഹം ഇതുവരെ ഉപയോഗിച്ചിട്ടില്ല. മറിച്ച് വത്തിക്കാനിലെ ഗസ്റ്റ്ഹൗസും അവിടെ നൽകുന്ന ആഹാരവും ക്യൂവിൽ നിന്ന് വാങ്ങി ഭക്ഷിച്ച് സന്തോഷവാനായി ജീവിക്കുന്നു. യേശുവിനോട് ചേർന്നുനിന്നുകൊണ്ട് സഭയ്ക്കുണ്ടാകേണ്ട പാവങ്ങളോടുള്ള പക്ഷത്തെ വിപ്ലവാത്മകമായിത്തന്നെ അവതരിപ്പിക്കുന്നതോടൊപ്പം ദരിദ്രർക്ക് ലഭിക്കാതെ പോകുന്ന അഥവാ സുവിശേഷമായി നൽകപ്പെടേണ്ട ആത്മീയ ശുശ്രൂഷയെക്കുറിച്ച് ഫ്രാൻസിസ് മാർപാപ്പ എടുത്തു പറയുന്നുണ്ട്.

ഉയിർപ്പുതിരുന്നാൾ ഇല്ലാത്ത, നോമ്പുകാലം പോലെയുള്ള ജീവിതം നയിക്കുന്ന സഭാവിശ്വാസികളെ പരാമർശിച്ചുകൊണ്ട്, സന്തോഷത്തിന്റെയും, ആനന്ദത്തിന്റെയും സംവാഹകരാവുക എന്നതിനെക്കാൾ നമ്മിൽ നിന്നും മറ്റുള്ളവരിലേക്ക്, അയൽക്കാരിലേക്ക് പ്രസരിക്കത്തക്കവിധം നിറഞ്ഞൊഴുകുന്ന ആനന്ദത്തിന്റെ ഉടമകളാകുവാൻ മാർപാപ്പ നമ്മെ ആഹ്വാനം ചെയ്യുന്നു. ഈ ചാക്രിക ലേഖനത്തിലെ 288 നമ്പറുകളിലും 1847 (ഇംഗ്ലീഷ്) വാക്യങ്ങൾ ഓരോന്നിലും ഒരു ഫ്രാൻസിസ് 'ടച്ച്' മാർപാപ്പ ചേർത്തുവച്ചിട്ടുണ്ട്.

ഈ പ്രബോധനരേഖ ഞാനൊഴികെ അഥവാ ഞങ്ങളൊഴികെ മറ്റെല്ലാവർക്കും മാറ്റങ്ങൾ നിർദ്ദേശിക്കുന്ന ഒരു പ്രബോധനം എന്ന മനോഭാവം വെടിഞ്ഞ് ഇത് പഠനവിധേയമാക്കണം, എന്നല്ലാ ആഹാരമാക്കണം എന്ന അഭ്യർത്ഥനയാണ് ഇതിലൂടെ ആഴത്തിൽ അദ്ദേഹം ഉദ്ദേശിക്കുന്നത്. ലേഖനത്തിന്റെ, സഭയുടെ പ്രേഷിത രൂപാന്തരീകരണം, സാമൂഹിക ഉത്തരവാദിത്തത്തിന്റെ പ്രതിസന്ധിയുടെ മദ്ധ്യത്തിൽ സുവിശേഷ പ്രഘോഷണം, സുവിശേഷവൽക്കരണത്തിന്റെ സാമൂഹികമാനം, അരൂപി നിറഞ്ഞ സുവിശേഷകർ എന്നീ അഞ്ച് അധ്യായത്തിൽ കൂടി ഫ്രാൻസിസ് മാർപാപ്പ സഭയുടെ സാമൂഹിക പ്രബോധനങ്ങളുടെ ഒരു സംഗ്രഹം

നൽകിയിരിക്കുന്നു. എന്നാൽ സാമൂഹികമല്ല, മറിച്ച് ആദ്ധ്യാത്മികമാണ് ഇതിലെ പ്രമേയങ്ങളുടെ അന്തർധാര എന്നറിയുവാൻ ആഴത്തിലുള്ള വായന കൂടിയേ തീരൂ. 'സുവിശേഷത്തിന്റെ ആനന്ദം യേശുവിനെ അഭിമുഖീകരിക്കുന്ന എല്ലാവരുടെയും ഹൃദയങ്ങളിലും ജീവിതത്തിലും കവിഞ്ഞൊഴുകുന്നു'. ഫ്രാൻസിസ് മാർപാപ്പയുടെ അപ്പസ്തോലിക ഉദ്ബോധനമായ സുവിശേഷത്തിന്റെ ആനന്ദം ആരംഭിക്കുന്നത് ഇങ്ങനെയാണ്.

സ്ഥിരമായി ഒരു പ്രേഷിതദൗത്യാവസ്ഥയിൽ ക്രിസ്തുവിന്റെ സ്നേഹം മറ്റുള്ളവരിലേക്ക് കൊണ്ടുവരാൻ ജ്ഞാനസ്നാനം സ്വീകരിച്ച സകലരോടുമുള്ള ഹൃദയസ്പർശിയായ ഒരു അഭ്യർത്ഥനയാണിത് (നം.25). നമ്മുടെ മുഷിപ്പൻ ചട്ടക്കൂടുകളിൽ യേശുവിനെ അടക്കം ചെയ്യാതെ സൃഷ്ടിപരതയുടെ പുതിയ പാതകളും രാജവീഥികളും കണ്ടെത്തി സുവിശേഷത്തിന്റെ യഥാർത്ഥ പുതുമ വീണ്ടെടുക്കുവാൻ മാർപാപ്പ നമ്മെ ക്ഷണിക്കുന്നു. സഭയിൽ ആരോഗ്യകരമായ വികേന്ദ്രീകരണം ആവശ്യമാണ് (നം.16). സുവിശേഷത്തിന്റെ ഹൃദയവുമായി നേരിട്ടു ബന്ധമില്ലാത്ത ചില ആചാരങ്ങൾ, അഗാധമായ, ചരിത്രപരമായ വേരുകളുള്ള ചിലതുകളിലും (നം.43) പുനഃപരിശോധിക്കുവാൻ സഭ ഭയപ്പെടരുത്. അനുദിന സഭാജീവിതത്തിലെ മുരടിച്ച പ്രായോഗിക വാദം, വ്യക്തി കേന്ദ്രീകൃത-വ്യക്തിത്വ പ്രതിസന്ധി, തീഷ്ണതയുള്ള മന്ദത എന്നിവ വിശ്വാസം ക്ഷയിപ്പിക്കുന്നതാണ്.

സഹോദരീ സഹോദരൻമാരോടുള്ള ഉത്തരവാദിത്തത്തിൽ നിന്ന് വിട്ടുമാറിയ ക്ഷേമത്തിന്റെ ആത്മീയതയിൽ (നം.90) നിന്ന് നാം രക്ഷ നേടേണ്ടതാണ്. ദൈവജനങ്ങൾക്കിടയിലും നമ്മുടെ വിവിധ സമൂഹങ്ങളിലും എത്രയോ യുദ്ധങ്ങളാണ് നടക്കുന്നത് (നം.98). ഈ രീതിയിലാണ് നാം പ്രാർത്ഥിക്കുന്നതെങ്കിൽ നാം ആരെയാണ് സുവിശേഷവൽക്കരിക്കാൻ പോകുന്നത് (നം.100). അൽമായരുടെ ഉത്തരവാദിത്വ വളർച്ച പ്രോൽസാഹിപ്പിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹം എടുത്തുപറയുന്നു. പൗരോഹിത്യപരതയുടെ അതിപ്രസരം, തീരുമാനം എടുക്കുന്നതിൽ അൽമായരെ അകറ്റി നിർത്തുന്നു (നം.102). സഭയിൽ കൂടുതൽ തീക്ഷ്ണമായ സ്ത്രീ സാന്നിദ്ധ്യത്തിന് കൂടുതൽ അവസരങ്ങൾ, പ്രത്യേകിച്ച് സുപ്രധാന തീരുമാനങ്ങൾ എടുക്കുന്ന രംഗങ്ങളിൽ അവരെ ഒഴിച്ചു നിർത്തരുതെന്നും അദ്ദേഹം ആവശ്യപ്പെടുന്നു (നം.103).

യുവജനങ്ങൾ കൂടുതൽ നേതൃത്വം വഹിക്കണം (നം.106). ദിവ്യബലി മദ്ധ്യേയുള്ള സുവിശേഷ പ്രഭാഷണത്തിൽ അതിസൂക്ഷ്മമായി അദ്ദേഹം ശ്രദ്ധ കേന്ദ്രീകരിക്കുന്നു. എന്തെന്നാൽ സുപ്രധാനമായ ഒരു ദൗത്യത്തെക്കുറിച്ച് ഏറെ ആശങ്കകൾ പ്രകടിപ്പിക്കപ്പെട്ടിരിക്കുന്നു. നമുക്ക് അവയെ വെറുതെ അവഗണിക്കാനാവില്ല (നം.135). ദിവ്യബലിമദ്ധ്യേയുള്ള സുവിശേഷപ്രസംഗം ഹ്രസ്വമായിരിക്കണം. ഒരു പ്രസംഗത്തോടോ, പ്രഭാഷണത്തോടോ ഉള്ള സമാനത ഒഴിവാക്കണം (നം.138). ഹൃദയവും ഹൃദയവും തമ്മിലുള്ള ആശയവിനിമയം ആയിരിക്കണം അത്. ശുദ്ധധാർമ്മികപരതയും, സൈദ്ധാന്തികതയും പ്രകടിപ്പിക്കുന്ന പ്രസംഗം ഒഴിവാക്കണം (നം.142). തയ്യാറെടുപ്പ് നടത്താത്ത ഒരു സുവിശേഷ പ്രസംഗകൻ ആത്മീയം ഉള്ളവനല്ല. അയാൾ അവിശ്വസ്തനും, ഉത്തരവാദിത്തമില്ലാത്തവനുമാണ് (നം.145). സമീപിക്കാവുന്ന അവസ്ഥ, സംഭാഷണത്തിനുള്ള സന്നദ്ധത, ക്ഷമ, ഊഷ്മളത, വിധി കൽപ്പിക്കുന്ന സ്വഭാവമില്ലാത്ത സ്വാഗതം ഉണ്ടായിരിക്കണം (നം.165).

ഒഴിവാക്കപ്പെടുന്നവർ ചൂഷിതർ അല്ല ബഹിഷ്കൃതരാണ്, അവശിഷ്ടങ്ങളാണ് (നം.53). അങ്ങനെ ഒരു പുതിയ അടിച്ചമർത്തൽ ജനിക്കുന്നു. അത് കമ്പോളത്തിന്റെ സ്വംയംഭരണത്തിന്റേതാണ്. അതിൽ സാമ്പത്തിക ഊഹക്കച്ചവടം, വ്യാപകമായ അഴിമതി, സ്വാർത്ഥലാഭത്തിനു വേണ്ടിയുള്ള നികുതി വെട്ടിപ്പ് (നം.56) എന്നിവ ഭരണം നടത്തുന്നു. മതസ്വാതന്ത്ര്യത്തിന്മേലുള്ള കടന്നാക്രമണത്തെയും ക്രൈസ്തവർക്കെതിരെയുള്ള പുതിയ പീഢനങ്ങളെയും അദ്ദേഹം അധിക്ഷേപിക്കുന്നു. കുടുംബം അഗാധമായ സാംസ്കാരിക പ്രതിസന്ധി നേരിടുകയാണ്. വിവാഹം സമൂഹത്തിനു നൽകുന്ന ഒഴിവാക്കാനാവാത്ത സംഭാവനയെക്കുറിച്ച് ആവർത്തിച്ചുകൊണ്ട് (നം.66) അടിവരയിട്ടു പറഞ്ഞു. ആധുനികതയുടെയും ആഗോളീകരണത്തിന്റെയും യുഗത്തിൽ വ്യക്തിബന്ധങ്ങളും കുടുംബബന്ധങ്ങളും തകരുന്ന സ്ഥിതിയെ പറ്റിയും അദ്ദേഹം വ്യാകുലപ്പെടുന്നു.

നീതിക്കു വേണ്ടിയുള്ള പോരാട്ടങ്ങളിൽ മുഴുകാതിരിക്കാൻ സഭയ്ക്കു കഴിയുകയില്ല, കഴിയുകയുമരുത് (നം.183). സഭയ്ക്കു ദരിദ്രർക്കുവേണ്ടിയുള്ള മുൻഗണന സാമൂഹികമായത് എന്നതിനേക്കാൾ അടിസ്ഥാനപരമായി ദൈവശാസ്ത്രപരമായ ഒരു കാര്യമാണ്. ഇതിനാലാണ് ദരിദ്രർക്കുവേണ്ടിയുള്ള ഒരു ദരിദ്രസഭ ഞാൻ ആഗ്രഹിക്കുന്നത്. അവർക്കു നമ്മെ പഠിപ്പിക്കുവാൻ ഒരുപാടു കാര്യങ്ങളുണ്ട് (നം.198). ദരിദ്രരുടെ പ്രശ്നങ്ങൾ അടിസ്ഥാനപരമായി പരിഹരിക്കാത്തിടത്തോളം ലോകത്തിന്റെ പ്രശ്നങ്ങൾക്ക് ഒരു പരിഹാരവും ഉണ്ടാവുകയില്ല. സമത്വമാണ് സാമൂഹിക തിന്മകളുടെ നാരായ വേര് (നം.202).

നമ്മുടെ ലോകത്തിലെ തിന്മകളുടെ എറ്റവും ആഴത്തിലുള്ള വേരുകൾ സുഖപ്പെടുത്തുന്നതിന് ലക്ഷ്യമാക്കിയുള്ള ആത്മാർത്ഥവും ഫലപ്രദവുമായ സംഭാഷണത്തിന് കഴിവുള്ള കൂടുതൽ രാഷ്ട്രീയ പ്രവർത്തകരെ ഞങ്ങൾക്കു നൽകേണമെ എന്ന് ഞാൻ ദൈവത്തോട് അപേക്ഷിക്കുന്നു. രാഷ്ട്രീയം പലപ്പോഴും കരിതേച്ചു കാണിക്കപ്പെടുന്നുണ്ടങ്കിലും ഉത്തുംഗമായ ഒരു വിളിയായി തുടരുകയും പൊതുജന നന്മ തേടുന്നിടത്തോളം അതു സ്നേഹത്തിന്റെ ഉയർന്ന രൂപങ്ങളിൽ ഒന്നായിരിക്കുകയും ചെയ്യുന്നു. സമൂഹത്തിന്റെയും ജനങ്ങളുടെയും അവസ്ഥയും പാവപ്പെട്ടവരുടെ ജീവിതവും കണ്ട് നിർവ്യാജമായി അസ്വസ്ഥതപ്പെടുന്ന കൂടുതൽ രാഷ്ട്രീയ പ്രവർത്തകരെ ഞങ്ങൾക്കു തരണമെ എന്ന് കർത്താവിനോട് ഞാൻ

പ്രാർത്ഥിക്കുന്നു (നം.205). പ്രകൃത്യാതീതമായതിനോടുള്ള തുറവിക്ക് സമ്പദ്ഘടനയും സമൂഹത്തിന്റെ പൊതുനന്മയും തമ്മിൽ വിഭജിക്കുന്ന മതിൽ തകർക്കുവാൻ സഹായിക്കുന്ന രാഷ്ട്രീയവും സാമ്പത്തികവുമായ ഒരു പുതിയ മനോഘടന കൊണ്ടുവരാൻ കഴിയുമെന്ന് എനിക്ക് ഉറപ്പായും ബോധ്യമുണ്ട് (നം.205). ഓരോ രാഷ്ട്രീയത്തിന്റെയും പരമാധികാരത്തിനു മതിയായ ആദരവ് നൽകിക്കൊണ്ട് ഏതാനും രാഷ്ട്രങ്ങളുടെ മാത്രമല്ല, എല്ലാ രാഷ്ട്രങ്ങളുടെയും സാമ്പത്തിക സുസ്ഥിതി ഉറപ്പു വരുത്തണം (നം.206). അന്തസ്സോട് ജീവിക്കുവാൻ ദരിദ്രരെ സഹായിക്കുന്നതിലും, സർഗ്ഗാത്മക പരിഗണനയും ഫലപ്രദമായ സഹകരണവും കൂടാതെ, സൗകര്യപൂർവ്വം സ്വന്തം വഴിക്കു പോകാമെന്ന് ഏതെങ്കിലും സഭാസമൂഹം ചിന്തിച്ചാൽ സാമൂഹിക വിഷയങ്ങളെക്കുറിച്ച് എത്ര മാത്രം സംസാരിക്കുകയും സർക്കാരുകളെ എത്രത്തോളം വിമർശിക്കുകയും ചെയ്താലും ആ സമൂഹം തകർന്നു പോയേക്കാം. അതു വളരെ എളുപ്പം മതാത്മക ചെയ്തികളിലും നിർമ്മാണപരമല്ലാത്ത യോഗങ്ങളാലും പൊതുവർത്തമാനത്താലും വേഷപ്രച്ഛന്നമായ ഒരു ആധ്യാത്മിക ലൗകികത്വത്തിൽ ചെന്നെത്തും (നം.204).

സമൂഹത്തിലെ ഏറ്റവും ദുർബലരായ അംഗങ്ങളുടെ പരിരക്ഷക്കായി അദ്ദേഹം പറയുന്നു. ഭവനരഹിതർ, മയക്കുമരുന്നിന് അടിമകളായവർ, അഭയാർത്ഥികൾ, തദ്ദേശീയ ജനതകൾ, വർദ്ധിച്ച തോതിൽ ഒറ്റപ്പെടുകയും ഉപേക്ഷിക്കപ്പെടുകയും ചെയ്യുന്ന വയോജനങ്ങൾ, കുടിയേറ്റക്കാർ തുടങ്ങിയവരോട് ഉദാരമായ തുറവി പ്രകടിപ്പിക്കണമെന്ന് മാർപാപ്പ ഉദ്ബോധിപ്പിക്കുന്നു (നം.210). മോശപ്പെട്ട പെരുമാറ്റം, അക്രമം എന്നീ സാഹചര്യങ്ങൾ സഹിക്കേണ്ടി വരുന്ന സ്ത്രീകൾ ഇരട്ടി ദാരിദ്ര്യവും അനുഭവിക്കുന്നു (നം.212). ഒരു മനുഷ്യ ജീവനെ ഇല്ലായ്മ ചെയ്തുകൊണ്ട് പ്രശ്നങ്ങൾ പരിഹരിക്കാൻ ശ്രമിക്കുന്നത് പുരോഗമനാത്മകമല്ല (നം.214). എക്യുമെനിസം സുവിശേഷവത്ക്കരണത്തിലേക്കുള്ള അനുപേക്ഷണീയമായ പാതയാണ് (നം.248). അന്യരുടെ സന്തോഷം ആഗ്രഹിക്കുകയും മറ്റുള്ളവരുടെ നന്മ നേടുന്നതിൽ സന്തോഷിക്കുകയും ചെയ്യുന്ന വ്യക്തിക്കു മാത്രമേ യഥാർത്ഥ സുവിശേഷ പ്രഘോഷകർ ആയിരിക്കുവാൻ സാധിക്കുകയുള്ളൂ (നം.272). സുവിശേഷവത്ക്കരണത്തിന്റെ മാതാവായ മറിയത്തോടുള്ള ഒരു പ്രാർത്ഥനയോട് ഉദ്ബോധനം അവസാനിക്കുന്നു.

സുവിശേഷത്തിന്റെ ആനന്ദം എന്ന ചാക്രിക ലേഖനത്തിൽ കൂടി മാർപാപ്പ ആഗ്രഹിക്കുന്നത് സമകാലിക ലോകത്ത് സുവിശേഷവത്ക്കരണത്തിൽ കൂടെ ആദിമ നൂറ്റാണ്ടിൽ സഭയ്ക്കുണ്ടായിരുന്ന വിശ്വാസ തീക്ഷ്ണത വീണ്ടും ഉണ്ടാകുന്നതിനും ആയതിനു വേണ്ടിയുള്ള ഒരു ആഹ്വാനമാണ് ആ അപ്പസേതോലിക ഉദ്ബോധനത്തിൽ കൂടെ അദ്ദേഹം ആവശ്യപ്പെടുന്നത്. അതിനുതകുന്ന ഒരു ഫ്രാൻസിസ് 'ടച്ച്' ആണ് ഈ ചാക്രികലേഖനം.






സി. ആൻസ് പോൾ ഡി.എം

# മാർ ഈവാനിയോസ് പിതാവിന്റെ സന്ന്യാസ ദർശനം



മലങ്കര സഭയ്ക്ക് ഒരിക്കലും മറക്കാനാവാത്ത ഔന്നത്യവും, അനുഭവങ്ങളും, ദർശനങ്ങളും, നിയോഗങ്ങളും നൽകി ഭാരതസന്യാസത്തിന്റെ അന്തഃസത്തയെ സ്വാംശീകരിക്കുകയും പൗരസ്ത്യ സന്യാസത്തിന്റെ നിയമങ്ങൾ സ്വീകരിക്കുകയും മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന് നെടുനായകത്വം വഹിച്ച് ഭാരതന്യൂമാൻ എന്ന അപരനാമത്തിൽ അറിയപ്പെട്ട് ഇന്ന് തിരുസഭയിൽ ദൈവദാസനായി പ്രശോഭിക്കുന്ന ഒരു മഹത്വ്യക്തിത്വത്തിന് ഉടമയാണ് ദൈവദാസനായ മാർ ഈവാനിയോസ്. മാർ ഈവാനിയോസ് പിതാവിന്റെ സന്യാസദർശനം കേവലം നൈമിഷികമായ ആശയങ്ങളുടെ ആവിഷ്കാരമായിരുന്നില്ല, പിന്നെയോ ആഴമായ പ്രാർത്ഥനയിൽ നിന്നും തപസിൽ നിന്നും ഉയിർകൊണ്ടതാണ്. അതിനാൽ കാലത്തിനും ദേശത്തിനും ഭാഷയ്ക്കും അതീതമായി നിത്യനൂതനമായി ഈ ദർശനം നിലകൊള്ളുന്നു. മാർ ഈവാനിയോസ് പിതാവിന്റെ സന്യാസ ദർശനത്തിലേക്ക് ഒരു വിഹഗ വീക്ഷണം നടത്തുകയാണ് ഇവിടെ.

**1. മാർ ഈവാനിയോസ് സർവ്വസംഗ പരിത്യാഗി**

ക്രൈസ്തവ സന്യാസത്തിന് അനിവാര്യമായഘടകം പരിത്യാഗമാണ് എന്ന് മാർ ഈവാനിയോസ് പിതാവ് വിശ്വസിച്ചിരുന്നു. സർവ്വസംഗ പരിത്യാഗത്തിനായി അദ്ദേഹം സ്വീകരിച്ച സന്യാസത്തിൽ ഭാരതീയാഭിമുഖ്യത്തിന് വളരെ പ്രാധാന്യം നൽകി. സന്യാസത്തിന്റെ അടിസ്ഥാന തത്വം 'നിനക്കുള്ളതെല്ലാം ഉപേക്ഷിച്ച് കുരിശുമെടുത്ത് എന്നെ അനുഗമിക്കുക' എന്നുള്ള ക്രിസ്തു വചനങ്ങളാണ്. തന്നെയും തനിക്കുള്ള സർവ്വത്തെയും പരിത്യജിച്ച വ്യക്തി ആയിരുന്നു മാർ ഈവാനിയോസ്. ഭാരതീയ മുനിവര്യൻമാരുടെ ജീവിതം തന്റെ സർവ്വസംഗ പരിത്യാഗത്തിന്റെ മുഖമുദ്രയാക്കി മാറ്റി ദൈവഹിതമറിഞ്ഞ് സഹനത്തിന്റെയും ശൂന്യവൽക്കരണത്തിന്റെയും ജീവിതം

നയിച്ച മാർ ഈവാനിയോസിന്റെ സർവ്വസംഗപരിത്യാഗത്തിന്റെ ഉത്തമ നിദർശനമായിരുന്നു 1930 സെപ്റ്റംബർ 20 ന് നടന്ന പുനരൈക്യം. തന്റെ തന്നെ സമുദായത്തിന്റെ അതായത് യാക്കോബായ സഭയുടെ ഭാഗമായ താൻ കഷ്ടപ്പെട്ട് വളർത്തിയ മുണ്ടൻമലയിലെ ആശ്രമം വിട്ടുകൊടുത്ത് കത്തോലിക്കാ സഭയിലേക്കുള്ള പ്രയാണം വേർപിരിയലിന്റെ, അദ്ധ്വാനത്തിന്റെ, നഷ്ടപ്പെടുത്തലിന്റെ, കണ്ണുനീരിൽകുതിർന്ന അനുഭവങ്ങളുടെ, ദൈവപരിപാലനയുടെ നിമിഷങ്ങളായിരുന്നു. സത്യാന്വേഷണത്തിന്റെ പ്രവാചകനാകുവാൻ ഇത്തരം നഷ്ടപ്പെടുത്തലുകൾ അനിവാര്യമായിരുന്നു.

**2. സത്യാന്വേഷിയായ ഋഷിവര്യൻ**

മലങ്കര സഭയുടെ അഭിമാനമായ ദൈവദാസനായ മാർ ഈവാനിയോസ് പിതാവ് താൻ കണ്ടെത്തിയ സത്യത്തിന് വേണ്ടി 'ദൈവസേവനത്തേക്കാൾ ദൈവസമ്പാദനം അത്യുത്തമം' എന്ന ആഴമായ ബോദ്ധ്യത്തിൽ ജീവിച്ച് എല്ലാം ത്യജിച്ച് എന്തും സഹിക്കാനും നിന്ദനം ഏൽക്കാനും തയ്യാറായി. താൻ മാത്രമല്ല അതിന്റെ ഫലം അനുഭവിക്കേണ്ടത് എന്ന ബോദ്ധ്യത്തോടെ സത്യസഭയെ പുൽകുവാനുള്ള തന്റെ യാത്രയിൽ മറ്റുള്ളവരേയും പങ്കുകാരാക്കി. അങ്ങനെ അനേകരെ സമാധാനത്തിന്റേയും ശാന്തിയുടേയും ആത്മീയ അനുഭവത്തിലേക്കു നയിച്ചു. സന്യാസ സമൂഹത്തിന്റെ സ്ഥാപനവും പുനരൈക്യത്തിന്റെ വഴികളും സത്യാന്വേഷണത്തിന്റെ പടികളായിരുന്നു. സമൂഹജീവിയായ മനുഷ്യന്റെ അനുദിനജീവിതവും ജീവിതത്തിനാധാരമായ മൂല്യങ്ങളും എന്നും പിതാവിന് വിലപ്പെട്ടതായിരുന്നു. മരണ സംസ്കാരത്തിന്റെ ഭീകരത സമൂഹമനസ്സിനെ കാർന്നുതിന്നുമ്പോഴും സഭാമക്കളുടെ, കേരളസഭയുടെ ഉണർവ്വുള്ള കാവൽക്കാരനായി അദ്ദേഹം നിലകൊണ്ടു.

**3. കർമ്മോത്സുകനായ താപസൻ**

സന്യാസജീവിതം കൊണ്ട് ആഴപ്പെടുത്തിയ ക്രിസ്ത്വാനുഭവം തന്റെ സഹോദരങ്ങളിലെത്തിക്കുന്നത് തന്റെ ദൗത്യമാണെന്ന് അറിഞ്ഞ് സന്യാസിയായി ഗ്രാമങ്ങൾ തോറും ചുറ്റിനടന്ന് സുവിശേഷം പ്രസംഗിച്ചു. ദൈവവിശ്വാസമുള്ളവനെ സ്വാതന്ത്ര്യത്തിന്റെ വിശാലതയിലേക്ക് നയിക്കുന്നവനാണ് മിശിഹാ എന്ന പരമബോദ്ധ്യത്തിൽ വിജാതീയരുടെ സർവ്വോന്മുഖമായ വളർച്ചക്കായി പ്രേഷിത വേദികളൊരുക്കി. അനേകം കുടുംബങ്ങളിൽ സമാധാനവും സംതൃപ്തിയും ഉളവാക്കി. സഭയോടൊത്ത് ചിന്തിക്കുവാനും സഭാതനയരായി ജീവിക്കുവാനും പിതാവ് അവരെ ഒരുക്കി. ഉയർന്നവനെന്നോ താഴ്ന്നവനെന്നോ വ്യത്യാസമില്ലാത്ത സുവിശേഷപ്രചരണമായിരുന്നു അദ്ദേഹത്തിന്റേത്. അധഃകൃത സമൂഹങ്ങളെ മതപരമായി വിദ്യാഭ്യാസപരമായി, ആരോഗ്യപരമായി ഉയർത്താൻ അദ്ദേഹം ശ്രദ്ധ കാണിച്ചു. പള്ളികൾ, മിഷൻകേന്ദ്രങ്ങൾ, വിദ്യാലയങ്ങൾ എന്നിവ സ്ഥാപിച്ചു. വന്യമൃഗങ്ങൾ വിഹരിച്ചിരുന്ന മുണ്ടൻമല വാസയോഗ്യമാക്കാൻ മണ്ണിൽ മല്ലടിച്ച് അഹോരാത്രം അദ്ധ്വാനിച്ചു. ആശ്രമനിവാസികൾക്ക് പിതാവും മാതാവും ഗുരുനാഥനും ആത്മീയപിതാവും ആയിരുന്നു ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്.

**4. ബഥനിയുടെ മഹാരഥൻ**

ലോകത്തിൽ നിന്നുള്ള വിച്ഛേദനവും ദൈവത്തിന് തന്നെത്തന്നെയുള്ള സമർപ്പണവും വഴി സർവ്വസംഗ പരിത്യാഗിയായിത്തീർന്ന ആബോ ഗീവർഗ്ഗീസ് മുണ്ടൻമലയിലെ ആശ്രമത്തിൽ നിന്നും ധ്യാനമനനത്തിലൂടെ നേടിയെടുത്ത അലൗകിക സമ്പത്തുമായി ബഥനിമലയുടെ പടികളിറങ്ങി വന്നു. എന്നിട്ടത് വാരിവിതറി, ഒന്നുമില്ലാത്ത ഒന്നുമറിയാത്ത പാവപ്പെട്ടവരിലേക്ക്... മലയിലേക്ക് കയറി കരുത്താർജ്ജിച്ച യേശു അത് താഴെയിറങ്ങിവന്ന് പങ്ക് വച്ചതുപോലെ തന്റെ ആത്മീയതയുടെ നീരൊഴുക്ക് മറ്റുള്ളവരിലേക്ക് പിതാവ് ഒഴുക്കിയിറക്കി. ഭാരതീയ ശൈലിയിലുള്ള ക്രൈസ്തവ സന്യാസാശ്രമത്തെ കുറിച്ച് മാർ ഈവാനിയോസ് പിതാവിനുണ്ടായിരുന്ന സ്വപ്നം 1920 ലെ പെന്തിക്കോസ്തി നാളിൽ റാന്നി-പെരുന്നാട് മുണ്ടൻമലയിൽ കെട്ടിയുണ്ടാക്കിയ പർണ്ണശാലയിൽ സാക്ഷാത്കൃതമായി. പുരാതന ഋഷിമാരുടെ സന്യാസശ്രമങ്ങളെ അനുസ്മരിപ്പിക്കും വിധം പമ്പാനദിയുടെയും കക്കാട്ടാറിന്റെയും സംഗമസ്ഥാനത്തുനിന്ന് അല്പം കിഴക്കോട്ട് മാറി ഉയർന്നു നിൽക്കുന്നതും കുറ്റിക്കാടുകളാൽ നിബിഡമായ സ്ഥലത്ത് ബഥനി ആശ്രമം സ്ഥാപിതമായി. പെരുന്നാട്ടിലെ മുണ്ടൻമല ഗിരിദീപമായി. ജീവിതസാക്ഷാത്കാരം, ദൈവസമ്പാദനം, ലാളിത്യം എന്നിവ മുഖമുദ്രയാക്കി.

**ഉപസംഹാരം**

ജന്മം കൊണ്ടും കർമ്മം കൊണ്ടും മഹത് വ്യക്തിത്വത്തിനുടമയായിത്തീർന്ന പാവനചരിതനും ദൈവദാസനുമായ മാർ ഈവാനിയോസ് പിതാവിന്റെ സന്യാസദർശനം സന്യാസമൂല്യങ്ങളുടെ വിശ്വസ്തമായ പാലനത്തിനും ആത്മീയ ഉൽക്കർഷത്തിനും സഭയുടെ വളർച്ചയ്ക്കും ഭാരതമണ്ണിൽ സുവിശേഷത്തിന്റെ വേര് പടർന്നുപിടിക്കുന്നതിനും ഇടയാകട്ടെ. ഈ സന്യാസ ദർശനത്തെ കാലോചിതമായ നവീകരണത്തിലൂടെ സ്വാംശീകരിക്കുവാനും പകർന്ന് കൊടുക്കുവാനും നമുക്ക് കഴിയട്ടെ. ഇന്നലെകളിൽ രൂപം കൊണ്ട ദർശനം ഇന്നുകളിൽ ജീവൻ പ്രാപിച്ച് നാളെകളിൽ ഉജ്ജ്വലമായിത്തീരട്ടെ.....

കുടുംബസദസ്സ്

# മക്കൾ ഉന്നത വ്യക്തിത്വത്തിന് ഉടമകളാകാൻ

അഡ്വ. ചാർളി പോൾ



മാനുഷികതയുടെ പരിശീലന കേന്ദ്രമാണ് കുടുംബം. കുടുംബത്തിൽ നിന്നാണ് സനാതന മൂല്യങ്ങൾ കുട്ടിയിൽ രൂപപ്പെടേണ്ടത്. ധാർമ്മികതയുടെ നീരൊഴുക്ക് കുടുംബത്തിലുണ്ടാകണം. ഒരു പിതാവ് കുഞ്ഞിന്റെ കളിക്കൂട്ടുകാരനാണ്. ഭർത്താവ് ഭാര്യയുടെ ചങ്ങാതിയാണ്. ഭാര്യ ഭർത്താവിന്റെ കൂട്ടുകാരിയാണ്. ഇത്തരത്തിലുള്ള ഒരു ബന്ധം നിലനിർത്തണം. മാതൃകാ കുടുംബത്തിൽ പരസ്പരസ്നേഹം, ത്യാഗമനോഭാവം, ക്ഷമ, സമർപ്പണം, കടമകൾ നിർവ്വഹിക്കൽ, പരസ്പരധാരണ, പരസ്പരം വളർത്തൽ, പരിലാളന, മൂല്യബോധം, പങ്കുവയ്ക്കൽ, സാമ്പത്തിക അച്ചടക്കം, കൂട്ടായ്മ എല്ലാം ഉണ്ടാകും. ദുശ്ശീലങ്ങൾക്ക് ഇടയുമില്ല. അപ്രകാരമുള്ള കുടുംബാന്തരീക്ഷത്തിലാണ് മക്കൾ ഉന്നതവ്യക്തിത്വത്തിന് ഉടമകളാകുക.

ചെറുപ്പകാലത്തിലെ ശീലം മരണം വരെ തുടരും. നല്ല പെരുമാറ്റ ശീലങ്ങൾ ചെറുപ്പത്തിലേ പകർന്നു നൽകുക. പെരുമാറ്റം വ്യക്തിത്വത്തിലെ സവിശേഷ ഘടകമാണ്. പെരുമാറ്റം നന്നായില്ലെങ്കിൽ മറ്റുള്ളവർ നമ്മുടെ പേരു മാറ്റും. കളിപ്പേരിടും. സവിശേഷതകളുടെ സമാഹാരമാണ് വ്യക്തിത്വം. സ്നേഹവും അംഗീകാരവും നൽകി മക്കളെ വളർത്തുക. സവിശേഷമൂല്യങ്ങൾ നിരന്തരം പകർന്നുനൽകുക. ''വിതച്ചതാണ് കൊയ്യാനാകുക''.

മക്കൾ ചോദിക്കുന്നതൊക്കെ വാങ്ങിക്കൊടുക്കരുത്. അങ്ങനെ ചെയ്താൽ ജീവിതത്തിൽ ചെറിയൊരു നിരാശ പോലും മക്കൾക്ക് താങ്ങാനാവില്ല. ചിലപ്പോൾ മക്കൾ വാശിപിടിച്ച് കരയും. തറയിൽ കിടന്ന് ഉരുണ്ട് ബഹളം വയ്ക്കും. എന്നാലും മക്കൾക്ക് എന്താണ് വാങ്ങിക്കൊടുക്കേണ്ടതെന്ന് മാതാപിതാക്കൾ തന്നെ തീരുമാനിക്കണം. ചിലപ്പോൾ കുട്ടികൾ കുറച്ച് ബഹളം കാണിക്കും. അതു മാതാപിതാക്കൾ സഹിക്കണം. ഈ പ്രായത്തിൽ മാത്രമല്ലേ കുസൃതിത്തരങ്ങൾ നിറഞ്ഞ ജീവിതം കുട്ടികൾക്ക് സാധിക്കൂ. അൽപ്പം കുസൃതിയില്ലെങ്കിൽ കുട്ടികൾക്കും മുതിർന്നവർക്കും എന്താണ് വ്യത്യാസം. മക്കളെ എപ്പോഴും ശാസിക്കാതിരിക്കുക. സാധാരണഗതിയിൽ പറഞ്ഞാൽ മക്കൾ അനുസരിക്കും. മക്കളെ എപ്പോൾ ശാസിക്കണമെന്ന് മാതാപിതാക്കൾ തീരുമാനിക്കണം.

മാതാപിതാക്കൾ മക്കൾക്ക് എന്തെങ്കിലും വാഗ്ദാനം ചെയ്താൽ എപ്പോഴും അത് പാലിക്കുക. അല്ലങ്കിൽ വാഗ്ദാനങ്ങൾ പാലിക്കാതിരിക്കുന്നതിൽ തെറ്റില്ലെന്ന് മക്കൾ മനസിലാക്കും. മക്കൾ എന്തെങ്കിലും തെറ്റു ചെയ്തിട്ടുണ്ടങ്കിൽ ദയവായി തിരുത്തുക. അല്ലെങ്കിൽ തെറ്റു ചെയ്താൽ ഒന്നും സംഭവിക്കില്ലെന്നും അതെല്ലാം ആവർത്തിക്കാമെന്നും മക്കൾ വിചാരിക്കും. മക്കളെ

ഒരിക്കലും മറ്റു കുട്ടികളുമായി താരതമ്യപ്പെടുത്തരുത്. അത് മക്കളെ വല്ലാതെ വേദനിപ്പിക്കും. മക്കളുടെ ആത്മവിശ്വാസം നശിപ്പിക്കും. മക്കൾക്ക് ഒരുപാടു കഴിവുകളുണ്ട്. എന്നിട്ടും മറ്റുള്ളവരുടെ മുന്നിൽവച്ച് മക്കൾ മണ്ടനാണെന്ന് മാത്രം തെളിയിക്കണോ. ചിലപ്പോൾ മക്കൾ നിങ്ങളോടു പറയുന്ന കാര്യങ്ങളിൽ ചീത്തത്തരങ്ങളും അബദ്ധങ്ങളും മണ്ടത്തരങ്ങളും കണ്ടേക്കാം. അതെല്ലാം പറഞ്ഞ് ശകാരിക്കുകയോ കളിയാക്കുകയോ ആണെങ്കിൽ പിന്നീടൊരിക്കലും നിങ്ങളോട് മക്കൾക്ക് മനസ്സുതുറന്ന് സംസാരിക്കുവാൻ സാധിക്കില്ല. മക്കളുടെ കൂട്ടുകാരുടെ മുന്നിൽവച്ച് ദയവായി മക്കളുടെ തെറ്റുകൾ ചൂണ്ടികാണിക്കാതിരിക്കുക. കൂട്ടുകാരുടെ മുന്നിൽ വച്ച് മക്കളെ കുറ്റപ്പെടുത്തുമ്പോൾ അവർ സന്തോഷിക്കുകയും മക്കളുടെ മനസ് വേദനിക്കുകയും ചെയ്യും. മക്കളുടെ തെറ്റ് തിരുത്താൻ മക്കളെ പഠിപ്പിക്കേണ്ടത് മറ്റുള്ളവരുടെ മുന്നിൽ വച്ചല്ല.

മക്കളെ ഒരിക്കലും മടിയനാക്കരുത്. വളർന്നു വരുമ്പോൾ ചെറിയ കാര്യങ്ങൾ ചെയ്യാൻ മക്കളെ അനുവദിക്കുക. ഡ്രസ് ചെയ്യാനും ഷൂസ് ഇടാനും മുടി ചീകാനും മക്കളെ അനുവദിക്കുക. വളരുന്തോറും കൂടുതൽ കാര്യങ്ങൾ ചെയ്യാൻ മക്കളെ അനുവദിക്കണം. അല്ലെങ്കിൽ എല്ലാക്കാര്യത്തിനും മക്കൾ എന്നും ആരെയെങ്കിലും ആശ്രയിച്ചുകൊണ്ടിരിക്കും. എല്ലാവരും തനിക്കുവേണ്ടി മാത്രം ജീവിക്കുകയാണെന്ന് മക്കൾ വിശ്വസിച്ചുപോകും. ഒന്നും തനിച്ചുചെയ്യാൻ പ്രാപ്തിയില്ലാത്തവരായി മക്കൾ മാറും. തെറ്റുകളിലൂടെയാണ് എല്ലാവരും ശരികൾ പഠിക്കുന്നത്. മക്കളെ ശകാരിക്കുമ്പോൾ ഒച്ചവെയ്ക്കരുത്. സാധാരണ സ്വരത്തിൽ കാര്യങ്ങൾ പറഞ്ഞ് മക്കളെ തിരുത്തുക. മക്കളുടെ മുന്നിൽ വച്ച് മറ്റുള്ളവരോട് കള്ളം പറയരുത്. മാതാപിതാക്കളെ പറ്റി മക്കളുടെ മനസിൽ വലിയ ബഹുമാനവും വിശ്വാസവും ഉണ്ട്. കള്ളം പറയുമ്പോൾ അതെല്ലാം ഇല്ലാതാകും. സിനിമക്കോ ബസ്സിൽ യാത്ര ചെയ്യുമ്പോഴോ അൽപ്പലാഭത്തിനുവേണ്ടി മക്കളുടെ പ്രായം കുറച്ചുപറയുന്നതും തെറ്റാണ്. കള്ളം പറയുന്നതിൽ തെറ്റില്ലെന്നും ചെറിയ ലാഭമുണ്ടെന്നും കൂടി മക്കൾ മനസിലാക്കും.

എപ്പോഴെങ്കിലും തെറ്റുപറ്റിയാൽ മക്കളോട് സോറി പറയുക. അങ്ങനെ ചെയ്താൽ മക്കളുടെ തെറ്റുകൾക്ക് മക്കളും ക്ഷമ ചോദിക്കും. മാതാപിതാക്കൾ ഉത്തമ മാതൃകയാകണം. ഒരിക്കലും മക്കളുടെ മുന്നിൽ വച്ച് വഴക്കുണ്ടാക്കരുത്. മക്കൾ ഉറങ്ങിയതിനു ശേഷമാകാം നിങ്ങളുടെ വഴക്കുകൾ. ടെൻഷനില്ലാതെയും സമാധാനമായിട്ടും ജീവിക്കാൻ മക്കളെ അനുവദിക്കുക. എന്നും എവിടെയും ഒന്നാമനാകണമെന്ന് മക്കളോട് എപ്പോഴും പറയാതിരിക്കുക. എല്ലാ കുട്ടികൾക്കും എപ്പോഴും എല്ലാ മത്സരത്തിലും ഒന്നാമനാകാൻ കഴിയില്ലല്ലോ! ജീവിതത്തിൽ പരാജയങ്ങൾ കൂടിയുണ്ടന്ന് മക്കളെ പഠിപ്പിക്കുക. അങ്ങനെയാകുമ്പോൾ പരാജയപ്പെട്ടാലും മക്കൾ നിരാശനാകില്ല. നിയന്ത്രണമില്ലാതെ ടി.വി കാണാനും കമ്പ്യൂട്ടർ ഉപയോഗിക്കാനും മക്കളെ അനുവദിക്കാതിരിക്കുക. ശരിയായ ജീവിത മൂല്യങ്ങൾ മക്കളെ പഠിപ്പിക്കാൻ മാതാപിതാക്കൾ സമയം കണ്ടെത്തുക. മാതാപിതാക്കൾ പറയുന്ന കാര്യങ്ങൾ ജീവിതത്തിൽ പകർത്തിക്കാണിക്കുക. മഹാന്മാരുടെ ജീവിത കഥകൾ ഉറങ്ങുന്നതിനു മുൻപ് മക്കൾക്കു പറഞ്ഞുകൊടുക്കാൻ സമയം കണ്ടെത്തുക. മക്കൾ ചീത്തവാക്കു പറഞ്ഞാലോ മുതിർന്നവരെ ബഹുമാനിക്കാതിരുന്നാലോ അതു മക്കളുടെ കുസൃതിയാണന്നു കരുതി ആസ്വദിക്കരുത്. അവയെ തിരുത്തണം. അല്ലെങ്കിൽ മക്കൾക്കു പ്രോത്സാഹനമാണെന്നു കരുതി വീണ്ടും മക്കൾ അതു തന്നെ ചെയ്യും.

അച്ഛൻ അറിയാതെ അമ്മയും, അമ്മ അറിയാതെ അച്ഛനും മക്കൾക്കു സമ്മാനങ്ങൾ നൽകാതിരിക്കുക. മക്കളെ കൂടുതൽ സ്നേഹിക്കുന്നുവെന്ന് ബോധ്യപ്പെടുത്താൻ നിങ്ങൾ ഉത്സാഹിക്കരുത്. അത് മക്കളെ തെറ്റായ വഴിയിലൂടെ നടത്തും. മാതാപിതാക്കൾ കാറിൽ മക്കളെ സ്കൂളിൽ വിടാതിരിക്കുക. ക്ലാസിലെ മറ്റു കുട്ടികൾക്കില്ലാത്ത ആഡംബരങ്ങളൊന്നും മക്കൾക്കു നൽകാതിരിക്കുക. ഇങ്ങനെയൊക്കെയേ മക്കളെ മിതവ്യയം ശീലിപ്പിക്കാൻ സാധിക്കൂ.

ബാല്യത്തിലും കൗമാരത്തിലും മക്കൾക്ക് കൂട്ടുകാർ ഏറെയായിരിക്കും. മക്കളുടെ കൂട്ടുകാരെ സ്വന്തം എന്നപോലെ സ്വീകരിക്കുകയും മനസിലാക്കുകയും ചെയ്യുക. എന്നാലേ മക്കളുടെ ചങ്ങാത്തം മക്കൾക്ക് ഗുണകരമാകുമോ എന്ന് മനസ്സിലാക്കിത്തരാനാകൂ. കഴിയുമെങ്കിൽ മക്കളുടെ കൂട്ടുകാരുടെ കുടുംബവുമായി സുഹൃത്ത് ബന്ധം സ്ഥാപിക്കുക. പെൺകുട്ടികളെ സമൂഹത്തിനു മുമ്പിൽ പ്രദർശന വസ്തുക്കളാക്കാതിരിക്കുക. നഗ്നതാപ്രദർശനം പ്രോൽസാഹിപ്പിക്കരുത്. നല്ലത്/നന്മ ചെയ്യാൻ പ്രോൽസാഹിപ്പിക്കുക, അഭിനന്ദിക്കുക, മോശപ്പെട്ട ഒരു പ്രവർത്തികളിലും കൂട്ടുചേരാതിരിക്കുക, അമിത ലാളനയും പാടില്ല.

മക്കൾ അനുസരിക്കണമെങ്കിൽ അച്ഛനമ്മമാർ മക്കളുടെ കൂട്ടുകാരാവുക. തുറന്നു സംസാരിക്കാൻ സാഹചര്യം സൃഷ്ടിക്കുക. നല്ല കേൾവിക്കാരാവുക. ഏത് പ്രശ്നവും പങ്കുവയ്ക്കുവാനുള്ള സ്വാതന്ത്ര്യം ഉണ്ടാകണം. ഉള്ളുതുറന്ന സംസാരവും തമാശപറയലും ആഹ്ലാദകരമായ കൂട്ടായ്മയും ഒത്തുചേരലും ആത്മവിശ്വാസം നൽകും. മക്കൾക്ക് ആവശ്യത്തിലധികം പണം നൽകരുത്. പണത്തിന്റെ കണക്കുകൾ തിരക്കണം. ബോധപൂർവ്വം ധൂർത്തുകൾ ഒഴിവാക്കി പണം ഉപയോഗിക്കാൻ മക്കളെ പരിശീലിപ്പിക്കുക.

മക്കളെ മറ്റു കുട്ടികളുമായി ഒരിക്കലും താരതമ്യം ചെയ്യരുത്. ഓരോ കുട്ടിയും വ്യത്യസ്തതയുള്ളവരും അതുല്യരുമാണ്. മക്കളെ തല്ലരുത്, ക്രൂരത കാട്ടരുത്, വായ കൊട്ടിയടക്കരുത്. ശാരീരിക ശിക്ഷകൾ മുറിവുകൾ സൃഷ്ടിക്കും. മനസിനു മുറിവേൽക്കുന്ന രീതിയിൽ കുറ്റപ്പെടുത്തരുത്. തെറ്റ് ബോധ്യപ്പെടുത്തി ശരി ചെയ്യാൻ പ്രോൽസാഹിപ്പിക്കലാണ് ശിക്ഷണം. വളരാനും

വളർത്താനും കഴിയുന്ന നിലപാടുകളേ സ്വീകരിക്കാവൂ. തളരാനും തളർത്താനും ശ്രമിക്കരുത്. ഉപദേശിച്ച് ബോറടിപ്പിക്കരുത് (ഒരു ടൺ ഉപദേശത്തേക്കാൾ നല്ലതാണ് ഒരു സ്പൂൺ കരുണ). സ്നേഹ ശാസനകളും തിരുത്തലും ആകാം. വേദനിപ്പിച്ചുകൊണ്ട് മക്കളുടെ സ്വഭാവത്തിൽ മാറ്റം വരുത്താനാകില്ല. പ്രശ്നങ്ങൾ ചർച്ച ചെയ്യുക, അച്ഛനമ്മമാരുടെ വിഷമങ്ങൾ, ആഗ്രഹങ്ങൾ, സ്വപ്നങ്ങൾ പങ്കുവയ്ക്കുക. മക്കളുടെ വികാരങ്ങളെ മാനിക്കുക.

മാതാപിതാക്കളുടെ ക്രൂരത മക്കളെ ക്രൂരന്മാരും സാമൂഹ്യവിരുദ്ധരുമാക്കും. മക്കൾക്കു നൽകേണ്ട സ്നേഹവും സംരക്ഷണവും നൽകേണ്ട പ്രായത്തിൽ കൊടുക്കാതെ തിരക്കുകളായി നടന്നാൽ മക്കൾ വളർന്ന് അവരുടെ തിരക്കുകളിൽ ചേക്കേറുമ്പോൾ മാതാപിതാക്കളെ അവർ മറക്കും. അല്ലെങ്കിൽ അനാഥാലയത്തിലാക്കും. കുട്ടികളെ ചെറിയ ചെറിയ ഉത്തരവാദിത്തങ്ങൾ ഏൽപ്പിച്ചുകൊടുത്താൽ കുടുംബത്തിന്റെ ഭാഗമാണെന്ന തോന്നൽ അവർക്കുണ്ടാകും. സ്വാശ്രയത്തിൽ ജീവിക്കാൻ പഠിക്കും. സ്വന്തമായി എല്ലാ കാര്യവും ചെയ്യാൻ അവർ പഠിക്കട്ടെ.

മക്കളിലെ വൈകാരിക പ്രശ്നങ്ങളുടെ സൂചനകൾ എത്രയും വേഗം തിരിച്ചറിയുക. പഠനത്തിൽ പിന്നോക്കം പോവുക, അകാരണമായ വിഷാദം, ദേഷ്യം വരുമ്പോൾ ആക്രമണോൽസുകമായ രീതിയിൽ പെരുമാറുക, എല്ലാത്തിനെയും എതിർക്കുക തുടങ്ങിയ മാറ്റങ്ങൾ കുട്ടി ലൈംഗിക ചൂഷണത്തിനോ ലഹരിവസ്തുക്കൾക്കോ ഇരയായതിന്റെ സൂചനയാകാം. പ്രശ്നങ്ങളോട് പക്വമായ സമീപനം വേണം. കൗൺസിലിംഗ് നൽകുക. നമ്മൾ പറയുന്നത് കേട്ടല്ല, മറിച്ച് നമ്മൾ ചെയ്യുന്നത് കണ്ടാണ് മക്കൾ അനുകരിക്കുക. ലഹരിപദാർത്ഥങ്ങൾ കുട്ടികൾ കാണുകയോ, അവരറിയത്തക്ക വിധത്തിലോ ഉപയോഗിക്കരുത്. കുട്ടികൾക്ക് വിവേചനാ ബുദ്ധി കുറവാണ്. നമ്മെ മക്കൾ അനുകരിക്കും. വീട്ടിൽ ലഹരിവസ്തുക്കൾ സൂക്ഷിക്കരുത്. മക്കൾ അത് ഉപയോഗിക്കും.

ചില സാഹചര്യങ്ങളിൽ 'നോ' പറയാൻ മക്കളെ ശീലിപ്പിക്കണം. തിന്മകളോടും പ്രലോഭനങ്ങളോടും മക്കൾ 'നോ' പറയട്ടെ. അത് ആത്മബലമാണ്. ലഹരിക്ക് വീട്ടിൽ സ്വീകാര്യത നൽകരുത്. മദ്യത്തോടുള്ള മാന്യസമീപനം മക്കൾക്ക് നാശം വരുത്തും. ആഘോഷങ്ങളിൽ വീട്ടിൽ ഒരിക്കലും മദ്യം വിളമ്പരുത്. സന്തോഷവും അംഗീകാരവും ആണ് മനുഷ്യന് മരിക്കുവോളം വേണ്ടത്. തകർന്ന കുടുംബങ്ങൾക്കിടയിലാണ് ലഹരികൾ ഇടം കണ്ടെത്തുന്നത്. സന്തോഷവും ആംഗീകാരവും പരസ്പരം നൽകിയാൽ ലഹരിയുടെ ഇരുണ്ട വഴികൾ ആരും തേടില്ല.

പ്രശ്നക്കാരായ മക്കളെ വിശ്വാസത്തിലെടുത്തു തുറന്നു സംസാരിക്കുക, ഭയപ്പെടുത്താതിരിക്കുക, പ്രശ്നങ്ങൾ ചർച്ച ചെയ്ത് ശരി തെറ്റുകൾ ബോധ്യപ്പെടുത്തുക, കുറ്റപ്പെടുത്താതിരിക്കുക, പ്രശ്നപരിഹാരം കണ്ടെത്താൻ സഹായിക്കുക, പ്രശ്നങ്ങളിൽ വീണ്ടും അകപ്പെടാതിരിക്കാൻ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുക. പ്രതിസന്ധിയിൽ തുണയാകുമെന്ന് മക്കൾക്കു തോന്നണം. ശരിതെറ്റുകളെ കുറിച്ച് വിധിക്കാതിരിക്കുക. ക്ഷമയോടെ കേട്ടും പിന്തുണ നൽകിയും സ്നേഹിച്ചും പ്രോൽസാഹിപ്പിച്ചും മനസ്സിന് കരുത്ത് പകർന്നും മക്കളെ നല്ലവരാക്കുക. ആവശ്യമെങ്കിൽ മന:ശാസ്ത്രന്മാരുടെ സഹായം തേടുക.





ധ്യാനം

# പ്രാർത്ഥന കേൾക്കുന്ന ദൈവം




**ടൈറ്റസ് ഡിക്രൂസ്, കൊച്ചുവേളി**

റേഡിയോ കണ്ടുപിടിച്ച മരിയഭക്തനായ മാർക്കോണി ബാലനായിരിക്കുമ്പോൾത്തന്നെ പരിശുദ്ധ കുർബാനയ്ക്കു നിത്യേന സംബന്ധിക്കുമായിരുന്നു. ഒരിക്കൽ കുർബാന മദ്ധ്യേ വൈദികൻ ഇപ്രകാരം പ്രാർത്ഥിച്ചു. 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, അങ്ങയുടെ നാമം പൂജിതമാകണമേ. അങ്ങയുടെ രാജ്യം വരണമേ. അങ്ങയുടെ തിരുമനസ് സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലുമാകണമേ......' പ്രാർത്ഥന കേട്ടപ്പോൾ ബാലനായ മാർക്കോണിയുടെ കൊച്ചുമനസിൽ ഒരു ചോദ്യമുയർന്നു: ഭൂമിയിലിരുന്നു പ്രാർത്ഥിച്ചാൽ സ്വർഗ്ഗത്തിലിരിക്കുന്ന ദൈവം കേൾക്കുമോ? വർഷങ്ങൾ കഴിഞ്ഞു. അദ്ദേഹം റേഡിയോ കണ്ടുപിടിച്ചു. റേഡിയോയിലൂടെ മാർക്കോണി ലോകത്തോട് ആദ്യമായി ഈ സംഭവം വിവരിച്ചിട്ട് തുടർന്നു പറഞ്ഞു. "ഇപ്പോൾ ഞാൻ ഇവിടെയിരുന്നുകൊണ്ട് സംസാരിക്കുന്നത് രാജ്യത്തിന്റെ നാനാഭാഗങ്ങളിലും റേഡിയോ ഓൺ ചെയ്തുവച്ചിരിക്കുന്ന നിങ്ങൾക്ക് ഇപ്പോൾത്തന്നെ കേൾക്കുവാൻ സാധിക്കുന്നു. ഇതുപോലെ ദൈവത്തിന്റെ മക്കളായ നാം എവിടെയിരുന്നു പ്രാർത്ഥിച്ചാലും പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന ദൈവം നമ്മുടെ പ്രാർത്ഥന തീർച്ചയായും കേൾക്കുമെന്ന് ഞാൻ മനസ്സിലാക്കുന്നതുപോലെ നിങ്ങളും മനസ്സിലാക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു". മാർക്കോണി പറഞ്ഞ ഈ സംഭവത്തിൽ നിന്ന് ഒരുപടി കൂടി മുന്നോട്ടു കടന്നു ചിന്തിച്ചാൽ മറ്റൊരു ചിത്രം നമ്മുടെ മനസ്സിൽ തെളിഞ്ഞുവരും. ഇന്ന് ഭാരതത്തിലും അഫ്ഗാനിസ്ഥാനിലും അമേരിക്കയിലും ഇറാഖിലും ഇസ്രായേലിലും ചൈനയിലും ലോകത്തിലെ മറ്റേതൊരു രാജ്യത്തും നടക്കുന്ന സംഭവങ്ങൾ ടെലിവിഷനിലൂടെ ഒരു സ്വിച്ച് അമർത്തിയാൽ ആ സമയത്തു തന്നെ നമുക്കു കാണുവാൻ സാധിക്കും. ഇതുപോലെ നാം ലോകത്തിന്റെ ഏതു കോണിലിരുന്നു പ്രാർത്ഥിച്ചാലും ദൈവം കേൾക്കുക മാത്രമല്ല പ്രാർത്ഥിക്കുന്ന നമ്മെ ഓരോരുത്തരെയും നോക്കിക്കാണുകയും ചെയ്യുന്നുവെന്നു വിശുദ്ധ ഗ്രന്ഥം വ്യക്തമാക്കുന്നു. "ഞാൻ ഇരിക്കുന്നതും എഴുന്നേൽക്കുന്നതും അവിടുന്ന് അറിയുന്നു. എന്റെ വിചാരങ്ങൾ അവിടുന്ന് അകലെ നിന്നു മനസ്സിലാക്കുന്നു. എന്റെ നടപ്പും കിടപ്പും അങ്ങു പരിശോധിച്ചറിയുന്നു. എന്റെ മാർഗ്ഗങ്ങൾ അങ്ങേക്കു നന്നായറിയാം. ഒരു വാക്ക് എന്റെ നാവിലെത്തുന്നതിനു മുൻപുതന്നെ കർത്താവേ, അത് അവിടുന്ന് അറിയുന്നു" (സങ്കീ 139:2-4).

നാം ദൈവാലയത്തിലോ ഭവനത്തിലോ യാത്രയിലോ എവിടെയായിരുന്നാലും പ്രാർത്ഥിച്ചാൽ കേൾക്കുകയും നമ്മുടെ മനസ്സറിയുകയും നമ്മെ കാണുകയും ചെയ്യുന്ന ഒരു ദൈവമാണ് നമ്മുടെ ദൈവം എന്നത് എത്ര സന്തോഷപ്രദമാണ്. മാത്രമല്ല ഈ അറിവ് എവിടെയായിരുന്നാലും ഏതു സാഹചര്യത്തിലായാലും എല്ലായ്പ്പോഴും എല്ലാക്കാര്യത്തിനും ദൈവത്തിലാശ്രയിച്ചു പ്രാർത്ഥിക്കുവാൻ എത്ര ശക്തിയും

പ്രചോദനവുമാണ് നമുക്ക് നൽകുന്നത്. വിശുദ്ധ ഗ്രന്ഥം പറയുന്നു. ''നാം വിളിച്ചപേക്ഷിക്കുമ്പോഴൊക്കെ നമ്മുടെ ദൈവമായ കർത്താവു നമുക്കു സമീപസ്ഥനായിരിക്കുന്നതുപോലെ ദൈവം ഇത്ര അടുത്തുള്ള വേറെ ഏതു ശ്രേഷ്ഠ ജനതയാണുള്ളത്'' (നിയമാ 4:7). ഈ വിശ്വാസത്തിൽ ആഴപ്പെട്ടു പ്രാർത്ഥിക്കുന്ന വ്യക്തികൾക്ക് ഇന്നും ജീവിക്കുന്ന ദൈവത്തിന്റെ സാന്നിദ്ധ്യം അനുഭവിച്ചറിയാൻ സാധിക്കും.

നമ്മുടെ പ്രാർത്ഥനയ്ക്കു ദൈവം ഉത്തരം നൽകുന്നത് വ്യത്യസ്തമായ സമയങ്ങളിലും വ്യത്യസ്തമായ രീതികളിലുമാണ്. ചിലപ്പോൾ ഉത്തരം വേഗം ലഭിക്കും. ചിലപ്പോൾ കുറെ താമസിക്കും. എന്നാൽ നമ്മുടെ പ്രാർത്ഥനയ്ക്ക് ദൈവം ഉത്തരം നൽകും എന്നത് സത്യമാണ്. കാത്തിരിക്കാൻ പലപ്പോഴും നമുക്കു സാധിക്കാത്തതുകൊണ്ടാണ് മനസ്സു തളരുന്നത്. പ്രാർത്ഥനയിൽ കാത്തിരിക്കുന്ന വ്യക്തികൾ ദൈവത്തെക്കുറിച്ചും ദൈവവചനത്തെക്കുറിച്ചുമുള്ള പുതിയ അറിവിലും, എന്താണ് പ്രാർത്ഥന, എങ്ങനെയാണു പ്രാർത്ഥിക്കേണ്ടത് എന്ന അറിവിലും വളരുന്നു. ദൈവം നൽകിയ ഈ പുതിയ അറിവിന്റെ വെളിച്ചത്തിൽ പ്രാർത്ഥിക്കുന്ന വ്യക്തികളെ ദൈവ രാജ്യവും നിത്യജീവനും ലക്ഷ്യം വച്ചുകൊണ്ടുള്ള പുതിയ ജീവിതം നയിക്കുവാൻ ദൈവം പ്രാപ്തരാക്കുന്നു. ഇപ്രകാരം ജീവിക്കുന്നവരുടെ ആത്മീയ ഭൗതീക ആവശ്യങ്ങൾ കരുണാമയനായ ദൈവം തക്ക സമയങ്ങളിൽ സാധിച്ചുകൊടുക്കുകയും അതനുഭവിച്ചറിയുന്ന ഇവർ പ്രാർത്ഥന കേൾക്കുന്ന ദൈവത്തെക്കുറിച്ചും ദൈവസ്നേഹത്തെക്കുറിച്ചും മറ്റുള്ളവരോടു പങ്കുവച്ചു ജീവിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് പ്രാർത്ഥനയിൽ കാത്തിരിക്കണമെന്ന് വിശുദ്ധ ഗ്രന്ഥം പഠിപ്പിക്കുന്നത്, ''തന്നെ കാത്തിരിക്കുന്നവർക്കും തന്നെ തേടുന്നവർക്കും കർത്താവ് നല്ലവനാണ്. കർത്താവിന്റെ രക്ഷയെ ശാന്തമായി കാത്തിരിക്കുന്നത് ഉത്തമം'' (വിലാ.3:25-26)

ദൈവത്തിന്റെ അഭിഷിക്തനായ ദാവീദിന്റെ ജീവിതത്തിൽ വളരെയേറെ സഹനങ്ങളുണ്ടായിട്ടുണ്ട്. ഈ സഹനങ്ങളിലും നിലവിളിച്ചു പ്രാർത്ഥിച്ചുകൊണ്ട് ദാവീദ് ദൈവത്തോട് ചേർന്നു നിന്നു. വ്യത്യസ്തമായ ജീവിതസാഹചര്യങ്ങളിൽ ദാവീദിനുണ്ടാകുന്ന ഓരോ സഹനത്തിലും വ്യത്യസ്തമായ രീതിയിലാണ് ദാവീദ് പ്രാർത്ഥിക്കുന്നത്. ഇപ്രകാരം വ്യത്യസ്തമായ രീതിയിൽ പ്രാർത്ഥിക്കുവാൻ പഠിക്കുന്ന ദാവീദ് പ്രാർത്ഥനയിലൂടെ ദൈവത്തെക്കുറിച്ചും ദൈവവചനത്തെക്കുറിച്ചും ആഴമായി അനുഭവിച്ചറിയുന്നത് സങ്കീർത്തനത്തിലുടനീളം നമുക്ക് കാണുവാൻ സാധിക്കും.

ദാവീദ് ദൈവത്തോട് ഇപ്രകാരം പ്രാർത്ഥിച്ചു. ''ദൈവമേ എന്നെ മോചിപ്പിക്കാൻ ദയ തോന്നണമേ! കർത്താവേ എന്നെ സഹായിക്കാൻ വേഗം വരേണമേ!'' (സങ്കീ 70:1). തുടർന്ന് തന്റെ അനുഭവം ഇങ്ങനെ പങ്കുവയ്ക്കുന്നു. ''ദുരിതങ്ങൾ എനിക്കുപകാരമായി; തന്മൂലം ഞാൻ അങ്ങയുടെ ചട്ടങ്ങൾ അഭ്യസിച്ചുവല്ലോ'' (സങ്കീ 119:71). ''അങ്ങയുടെ വാക്കുകൾ എനിക്ക് എത്ര മധുരമാണ്! അവ എന്റെ നാവിന് തേനിനേക്കാൾ മധുരമാണ്'' (സങ്കീ 119:103). ''കർത്താവ് എത്ര നല്ലവനാണെന്ന് രുചിച്ചറിയുവിൻ'' (സങ്കീ 34:8). ''അപ്പനും അമ്മയും എന്നെ ഉപേക്ഷിച്ചാലും കർത്താവ് എന്നെ കൈകൊള്ളും'' (സങ്കീ 27:10). ''അവിടുത്തെ കൽപ്പനകളാണ് എന്റെ ആനന്ദം. അവയാണ് എനിക്ക് ഉപദേശം നൽകുന്നത്''. (സങ്കീ 119:24). ''കർത്താവിനെ സ്തുതിക്കുവിൻ. എന്റെ ആത്മാവേ, കർത്താവിനെ സ്തുതിക്കുക. ആയുഷ്കാലമത്രയും ഞാൻ കർത്താവിനെ സ്തുതിക്കും. ജീവിതകാലം മുഴുവൻ ഞാൻ എന്റെ ദൈവത്തിനു കീർത്തനം പാടും'' (സങ്കീ 146:1-2). ദാവീദിനുണ്ടായ നിരവധിയായ ഈ ദൈവാനുഭവം ദൈവത്തിലാശ്രയിച്ച് പ്രാർത്ഥിക്കുന്ന ഓരോരുത്തർക്കും ഉണ്ടാകേണ്ടതാണ്. അതിനു നാം എല്ലാ കാര്യത്തിനും എല്ലായ്പ്പോഴും ദൈവത്തിലാശ്രയിച്ച് പ്രാർത്ഥിച്ച് ദൈവാനുഗ്രഹത്തിനായി കാത്തിരിക്കണം. അതിനായി സങ്കീർത്തകനോട് ചേർന്ന് നമുക്കു പ്രാർത്ഥിക്കാം.

**പ്രാർത്ഥന**

കർത്താവേ, എന്റെ പ്രാർത്ഥന ചെവിക്കൊള്ളണമേ! എന്റെ നെടുവീർപ്പുകൾ ശ്രദ്ധിക്കണമേ! എന്റെ രാജാവേ, എന്റെ ദൈവമേ, എന്റെ നിലവിളിയുടെ സ്വരം ശ്രവിക്കണമേ! അങ്ങയോടാണല്ലോ ഞാൻ പ്രാർത്ഥിക്കുന്നത് (സങ്കീ 5:1-2). കർത്താവ് എന്റെ യാചന ശ്രവിക്കുന്നു. അവിടുന്ന് എന്റെ പ്രാർത്ഥന കൈക്കൊള്ളുന്നു (സങ്കീ 6:9).





**ഉപകാര സ്മരണ**
**സോണിയാ ജോബി**



**ഉപകാര സ്മരണ**
**ഒരു വിശ്വാസി**



**ഉപകാര സ്മരണ**
**ഒരു വിശ്വാസി**



**ഉപകാര സ്മരണ**
**ഒരു വിശ്വാസി**

# കുരിശുമല ആശ്രമത്തിലേക്ക് സ്വാഗതം!!

"തിരുസഭയ്ക്കും മനുഷ്യസമുദായത്തിനും നൂറ്റാണ്ടുകളായി അതുല്യനേട്ടങ്ങൾ പ്രദാനം ചെയ്തിട്ടുള്ള ആദരണീയവും ആശ്രമാധിഷ്ഠിതവുമായ സന്യാസ ജീവിതരീതി പാശ്ചാത്യവും പൗരസ്ത്യവുമായ സഭകൾ അതിന്റെ ആദിമചൈതന്യത്തോടുകൂടി സംരക്ഷിക്കട്ടെ. അത് അധികമധികം ശോഭിക്കുകയും ചെയ്യട്ടെ. ആശ്രമ പരിധിയിൽ ഒതുങ്ങിനിന്നുകൊണ്ട് വിനീതവും അതേ സമയം വിശിഷ്ടവുമായ ശുശ്രൂഷ ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ് ആശ്രമസ്ഥരുടെ പ്രഥമവും പ്രധാനവുമായ ധർമ്മം."

(Vatican II, Religious Life,9)

ആർഷഭാരതപാരമ്പര്യത്തിനും ജീവിതരീതിക്കും മലങ്കര ആരാധനാക്രമത്തിനും അനുരൂപമായി വി. ബെനഡിക്റ്റിന്റെയും വി. ബെർണാർഡിന്റെയും ആദ്ധ്യാത്മികത പിന്തുടരുന്ന ഇന്ത്യയിലെ ഏക ട്രാപ്പിസ്റ്റ് (O.C.S.O) സന്യാസാശ്രമത്തിൽ അംഗമായി ക്രിസ്തുവിനും തിരുസഭയ്ക്കും വേണ്ടി ലളിതവും ധ്യാനാത്മകവുമായ (Contemplative) സന്യാസജീവിതം നയിക്കുവാൻ താല്പര്യമുള്ള 20-നും 35-നും മദ്ധ്യേ പ്രായമുള്ളവരും SSLC എങ്കിലും വിദ്യാഭ്യാസ യോഗ്യതയുള്ളവരുമായ യുവാക്കൾക്ക് വാഗമൺ കുരിശുമല ആശ്രമത്തിലേക്ക് സ്വാഗതം!


ST. BERNARD




ST. BENEDICT

കൂടുതൽ വിവരങ്ങൾക്ക് താഴെ കാണുന്ന വിലാസത്തിൽ ബന്ധപ്പെടുകയോ നേരിൽ കാണുകയോ ചെയ്യുക.

*Postal Address:*

**Acharya, Kurisumala Ashram,**

Vagamon 685503, Kottayam, Kerala.

Tel: 9961729917, 9744191029, 8281903158.

E-Mail: Kurisumala1958@gmail.com

Website: KurisumalaAshram.org



പച്ചപുതച്ചൊരു പള്ളിക്കൂടം

ലോക പരിസ്ഥിതി ദിനത്തിൽ പട്ടം സെന്റ് മേരീസ് സ്കൂളിലെ കുട്ടികൾ വൃക്ഷതൈകളുയർത്തി പ്രതിജ്ഞ എടുക്കുന്നു.

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)284/2012-14
Date of Publication 27-6-2014 Posting Date 28, 29 of every month

Christavakahalam Monthly July 2014
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com